


**Editor:**
**M.S. Mani**

Assistant Editors:
S. Jayachandran Nair
N.R.S. Babu

Chief Sub-Editors:
Kallikkadu Ramachandran
E.V. Sreedharan

Sub-Editors:
Kusuma kumari
Prasad Lekshmanan
S. Ashok Kumar

Special Correspondents:
P. Faziluddin
P.K. Sreenivasan

Correspondents:
K. Velappan
E. Ashraf Mohammed
S. Sundar Das
K.K. Sreedevi

Artist:
Namboothiri

Lay-out Artist:
S. Rajendran

Calligraphist:
Narayana Bhattathiri

Photographer;
N. Sankaran Kutty

Production Supervisor:
N.V. Rajagopal

Advertisement Manager;
V. Salim Kumar

Circulation Manager;
K. Sreekumar

Printer & Publisher; M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.


# കലാകൗമുദി


നവംബർ 18, 1984 വില: 1 രൂപ 80 പൈസ

**479**


**ഈ ലക്കം കലാകൗമുദി**
**ഇന്ദിരാഗാന്ധിയുടെ ഓർമ്മയ്ക്കായി**
**ഞങ്ങൾ സമർപ്പിക്കുന്നു.**

**—കലാകൗമുദി പ്രവർത്തകർ**





# ഇന്ത്യയുടെ ദ്‌രക്തം വാർന്ന നാളുകൾ

നവംബർ പത്തൊൻപതാം തീയതി ഇന്ദിരാഗാന്ധിക്ക് 67 വയസ്സ് തികയും. ശ്രദ്ധിക്കപ്പെടാത്ത ഒരുദിവസമായി ഇത് കടന്നുപോകുമെന്ന് പല ജ്യോത്സ്യന്മാരും പറഞ്ഞിരുന്നു. ടൈംസ് ഓഫ് ഇന്ത്യയിൽ വാരഫലം എഴുതുന്ന ലച്ച്മൺ ദാസ്മദൻ, ഇന്ത്യാഗവൺമെൻറിനെ സംബന്ധിച്ചിടത്തോളം 1984 നവംബർ മാസം വളരെ മോശപ്പെട്ട ഒരു കാലമാണെന്ന് പ്രവചിച്ചിരുന്നു. ഭരണകൂടത്തിൻെറ തലപ്പത്തിരിക്കുന്ന ഒരാൾക്ക് ജീവഹാനി സംഭവിക്കാൻ സാദ്ധ്യതയുണ്ടെന്നും നാലുമാസം മുമ്പ് ഒരു ജ്യോതിഷമാസികയിൽ എഴുതിയിരുന്നു. മൊറാർജി ദേശായി പ്രധാനമന്ത്രിയായിരുന്നപ്പോൾ സഫ്ദർജങ് റോഡിലെ ഒന്നാം നമ്പർ വസതിയിൽ ഒന്നാം സെക്രട്ടറിയായിരുന്ന കെ. കെ. ഭട്ടും ഒരു നല്ല ജ്യോത്സ്യനാണ്. വിശ്രമവേളയിലെ അദ്ദേഹത്തിൻെറ പ്രധാന ഹോബി മററുള്ളവരുടെ ജാതകഫലം പറയുന്നതും, കൈരേഖ നോക്കുന്നതുമാണ്. 1984 നവംബർ 14– നപ്പുറം ഇന്ദിരാഗാന്ധിക്ക് ആയുസ്സില്ലെന്ന് അദ്ദേഹം പലപ്പോഴും പറഞ്ഞിട്ടുണ്ട്. അടുത്തകാലത്ത് ഡെൽഹിയിലെ ചില പത്രപ്രതിനിധികളോട്, തൻെറ ഈ പ്രവചനം ആവർത്തിക്കുകയും ചെയ്തു. ജ്യോതിഷത്തിൽ ഇന്ദിരാഗാന്ധി വിശ്വസിച്ചിരുന്നുവെന്നാണ് അവരോട് അടുപ്പമുള്ളവരിൽനിന്നറിയുന്നത്. സ്വന്തം പാർട്ടിയെ ഭിന്നിപ്പിച്ചതും, പ്രിവിപഴ്സ് അവസാനിപ്പിച്ചതും, ബാങ്കുകൾ ദേശസാൽക്കരിച്ചതും, തിരഞ്ഞെടുപ്പു തീയതികൾ നിശ്ചയിച്ചതുമെല്ലാം ജ്യോത്സ്യന്മാരുടെ ഉപദേശം സ്വീകരിച്ചതിനു ശേഷം മാത്രമായിരുന്നു. അതായത് കാലങ്ങളിൽ ഇതെല്ലാം പത്രങ്ങളിൽ റിപ്പോർട്ട് ചെയ്തു വന്നിട്ടുള്ളതുമാണ്.

ഭുവനേശ്വറിൽ നിന്നും മടങ്ങിവന്നപ്പോഴാണ്, ജവഹർലാൽ നെഹ്റു സ്ട്രോക്ക് വന്നു കഥാവശേഷനാകുന്നത്. എല്ലാ കാര്യങ്ങളിലും അച്ഛൻെറ കാല്പാടുകൾ പിന്തുടർന്നിരുന്ന ഇന്ദിരയേയും മരണം അപഹരിച്ചത്, ഭുവനേശ്വറിൽ നിന്നും മടങ്ങിയെത്തിയപ്പോഴാണ്. ഒക്ടോബർ 30–ന് ഭുവനേശ്വറിലെ പരേഡ് ഗ്രൗണ്ട് നിറഞ്ഞുകവിഞ്ഞ ജനസാഗരത്തെ അഭിസംബോധന ചെയ്തു ഇന്ദിരാഗാന്ധി, ''നാടിൻെറ സേവനത്തിനിടയിൽ മരിച്ചാൽപ്പോലും താൻ അഭിമാനഭരിതയായിരിക്കുമെന്ന് വികാരവിവശയായി പറഞ്ഞു. ഈ രാഷ്ട്രത്തെ സുശക്തവും ചൈതന്യ ധന്യവുമാക്കാൻ എൻെറ ശരീരത്തിലെ ഓരോ തുള്ളി രക്തവും പ്രയോജനപ്പെടുമെന്ന് എനിക്ക് വിശ്വാസമുണ്ട്. I am alive to-day. Tomorrow I may not be here. മരണത്തിൻെറ ബീഭത്സമായ മുഖം കണ്ടുകൊണ്ടായിരുന്നുവോ അവർ അങ്ങനെ പറഞ്ഞത്.

ഒക്ടോബർ മാസത്തിനു ചില ക്രൂരതകളുണ്ട്. 1951–ലെ ഒക്ടോബർ മാസത്തിലാണ് പാകിസ്ഥാൻ പ്രധാനമന്ത്രി ലിയാക്കത്ത്ആലിഖാൻ വെടിവച്ചു കൊല്ലപ്പെട്ടത്. ഒക്ടോബർ 31–ന് അയവിറക്കാൻ ഒരു പഴങ്കഥകൂടിയുണ്ട്. 1918 ഒക്ടോബർ 31–ാംതീയതിയാണ് ഹംഗേറിയൻ പ്രധാനമന്ത്രി ടിസ്സ കൊല്ലപ്പെടുന്നത്. ഈ വർഷം ആ ദുർദ്ദിനം, ഡെൽഹിയിൽ പിറന്നുവീണത് വെറുമൊരു സാധാരണ ദിവസംപോലെയായിരുന്നു. രാവിലെ ചെറിയ മൂടൽമഞ്ഞും ലേശം തണുപ്പുമുണ്ടായിരുന്നു. ശൈത്യകാലം തുടങ്ങുന്നതേയുള്ളൂ. ജനങ്ങൾ കമ്പിളിക്കുപ്പായങ്ങൾക്കുള്ളിലായിട്ടില്ല. എന്നത്തേയുംപോലെ അന്നും, വെളുപ്പിന് അഞ്ചരമണിക്കുതന്നെ ഇന്ദിരാഗാന്ധി ഉണർന്നെണീററു. വലിയ തിരക്കൊന്നുമില്ലാത്ത ദിവസങ്ങളിലൊന്നായിരുന്നു അന്ന്. അരമണിക്കൂറിലേറെ നേരം, ലഘുവായ യോഗാഭ്യാസങ്ങളിൽ മുഴുകി. ഒരു ഗ്ലാസ് തണുത്തപാലും കുടിച്ചുകൊണ്ട് ബാത്റൂമിലേക്കുപോയി. കുളികഴിഞ്ഞ് ഓറഞ്ച് നിറത്തിലുള്ള കോട്ടൺ സാരിയുമുടുത്താണ്, അവർ സ്വീകരണമുറിയിൽ വന്നത്. അവിടെയിരുന്ന് രാവിലത്തെ പത്രങ്ങൾ മറിച്ചുനോക്കുകയും, ചില കുറിപ്പുകൾ എഴുതുകയും ചെയ്തു. തലേദിവസം സ്കൂളിൽനിന്നും മടങ്ങുന്നവഴി, രാജീവിൻെറ കുട്ടികൾ സഞ്ചരിച്ച കാറിനു പിന്നിൽ എസ്കോർട്ട്വാഹനം വന്നുമുട്ടിയപ്പോഴുണ്ടായ ജർക്കിനെത്തുടർന്ന് കുട്ടികൾക്ക് രണ്ടുപേർക്കും ചില്ലറ പരിക്കുകൾ പററിയിരുന്നു. പേരക്കുട്ടികളോടൊപ്പം കുറെ ഏറെ സമയം ചെലവഴിക്കണമെന്ന് അവർ മനസ്സിലുറച്ചു. തൻെറ അന്നത്തെ ചില്ലറ പരിപാടികളെല്ലാം റദ്ദാക്കാൻ ആർ. കെ. ധവാനോടാവശ്യപ്പെട്ടു. ഏഴരമണിയോടെ പ്രിയങ്കയോടും രാഹുലിനോടുമൊപ്പം ഇരുന്നു തന്നെ മുത്തശ്ശി പ്രാതൽ കഴിച്ചു. കളിയും തമാശയും പറഞ്ഞ് അവരെ രസിപ്പിച്ചു. രാജീവ് വീട്ടിൽ ഇല്ലാത്തദിവസമായതുകൊണ്ട്, സോണിയ വൈകിയാണ് ഉണർന്നത്. എണ്ണപുരട്ടാത്ത ചപ്പാത്തിയും, ജൂസും മാത്രമേ ഇന്ദിരാഗാന്ധി കഴിച്ചുള്ളൂ. വളരെക്കുറച്ച് ആഹാരം മാത്രമേ, ഏതു സമയത്തും അവർ കഴിക്കാറുള്ളൂ. പതിവിലും കൂടുതൽ നേരം, കുട്ടികളോടൊപ്പം പ്രാതലിന് അവർ ചെലവിട്ടു. ജി. പാർത്ഥസാരഥിയും, ശാരദപ്രസാദും വന്നുകയറിയപ്പോഴാണ് അവർ ഡൈനിങ് ടേബിളിൽനിന്നും എഴുന്നേല്ക്കുന്നത്. മിസോ നേതാവ് ലാൽഡെംഗയെ പ്രധാനമന്ത്രി അന്നു കാണാൻ തീരുമാനിച്ചിരിക്കുകയായിരുന്നു. ആ കൂടിക്കാഴ്ചയ്ക്കു മുമ്പുള്ള ചർച്ചയ്ക്കുവേണ്ടിയാണ്, വിദേശകാര്യോപദേഷ്ടാവായ പാർത്ഥസാരഥി എത്തിയത്. ഡ്രായിങ്റൂമിലിരുന്ന് പാർത്ഥസാരഥിയുമായി പ്രധാനമന്ത്രി സംഭാഷണം നടത്തുമ്പോൾ, അക്ബർ റോഡിലെ ഒന്നാംനമ്പർ ഭവനത്തിലേക്ക് ശാരദപ്രസാദ് പോയിക്കഴിഞ്ഞിരുന്നു.

പ്രധാനമന്ത്രിയുടെ ഔദ്യോഗികവസതിയായ ഒന്നാം നമ്പർ സഫ്ദർജങ് റോഡിൻെറ അയൽപക്കമാണ് ഒന്നാം നമ്പർ അക്ബർ റോഡ് ഭവനം. ഇതു രണ്ടും ചേരുന്നതാണ് പ്രധാനമന്ത്രിയുടെ ഇപ്പോഴത്തെ റസിഡൻഷ്യൽ കോംപ്ലക്സ്. ബൊഗയിൻ വില്ലകൊണ്ടുള്ള ചെറിയൊരു വേലി, ഈ രണ്ടു മന്ദിരങ്ങളേയും വേർതിരിക്കുന്നു. ഒററനിലയുള്ള ഒരു മന്ദിരമാണ് ഒന്നാം നമ്പർ സഫ്ദർജങ് ഭവനം. ഇതൊരു ചെറിയ വീടായിരുന്നു. ശാസ്ത്രിയുടെ ഭരണകാലത്ത് ഇൻഫർമേഷൻ വകുപ്പു മന്ത്രിയായിരിക്കുമ്പോഴാണ്, ഇന്ദിരാഗാന്ധി ഈ വസതിയിലേക്ക് താമസം മാററുന്നത്. നെഹ്റുവിൻെറ മരണശേഷം തീൻമൂർത്തി ഭവനം ദേശീയ മ്യൂസിയമാക്കിയപ്പോൾ തനിക്കു താമസിക്കാൻ ചെറിയൊരു വീടുമതിയെന്ന് ഇന്ദിരാഗാന്ധി തീരുമാനിച്ചു. ജ്യോത്സ്യന്മാരാണ്, ഒന്നാം നമ്പർ സഫ്ദർജങ് ഭവനം തിരഞ്ഞെടുത്തത്. ഐശ്വര്യമുള്ള ഒരു വീടാണത്രെ അത്. ലാൽബഹദൂർ ശാസ്ത്രിയുടെ മരണശേഷം ഇന്ദിരാഗാന്ധി പ്രധാനമന്ത്രിയായപ്പോൾ സഫ്ദർ ജംഗിലെ നമ്പർ ഒൺ ഭവനം പ്രധാനമന്ത്രിയുടെ ഔദ്യോഗിക വസതിയായി. ഒരു പ്രധാനമന്ത്രിയുടെ വസതിയെന്ന നിലയ്ക്ക്, സൗകര്യം കുറവായതുകൊണ്ട് കൂടുതൽ മുറികൾ അതോടൊപ്പം കെട്ടിച്ചേർത്തു. എന്നിട്ടും ആ വീടിന് വേണ്ടത്ര സ്ഥലസൗകര്യങ്ങളില്ലായിരുന്നു. രാജീവിനും സഞ്ജയനും കുടുംബമുണ്ടായപ്പോൾ, താമസസൗകര്യം വീണ്ടും കുറഞ്ഞു. അങ്ങനെയാണ് നമ്പർ ഒൺ അക്ബർ റോഡ് മന്ദിരം കൂടി പ്രൈംമിനിസ്റ്റേഴ്സ് റസിഡൻസ് കോംപ്ലക്സിൽ ഉൾപ്പെടുത്തുന്നത്. സ്വകാര്യ സന്ദർശനങ്ങൾക്കെത്തുന്നവരെ, പ്രധാനമന്ത്രി സ്വീകരിച്ചിരുന്നത് ഇവിടെവച്ചായിരുന്നു. അക്ബർ റോഡ് മന്ദിരത്തിൽ പ്രവേശിക്കാനുള്ള വിക്കററ് ഗേററിനു മുൻപിലുള്ള പുൽത്തകിടിയിലാണ് നിത്യവും രാവിലെ ഇന്ദിരാഗാന്ധി 'ദർശൻ' നൽകുന്നത്.

1977–ലെ പൊതുതിരഞ്ഞെടുപ്പിലുണ്ടായ കനത്ത തോൽവിയെത്തുടർന്ന് ഇന്ദിരാഗാന്ധിക്ക് ഈ വസതി പുതിയ പ്രധാനമന്ത്രി മൊറാർജി ദേശായിക്ക് വിട്ടുകൊടുക്കേണ്ടിവന്നു. സഫ്ദർജങ് ഭവനത്തിൻെറ പൂമുഖത്തുനിന്നും ഉള്ളിലേക്കുകയറുമ്പോൾ, ഇടതുഭാഗത്തുള്ള ശയ

ഉത്കണ്ഠയുടെ നിമിഷങ്ങൾ—മണിക്കൂറുകളായിട്ടും ശസ്ത്രക്രിയാമുറിയിൽനിന്ന് വിവരമൊന്നും പുറത്തുവന്നില്ല. ആശുപത്രിയിലെ രോഗികൾപോലും വീർപ്പടക്കി കാത്തുനിന്നു







നമുറിയാണ് ഇന്ദിരാഗാന്ധി ഉപയോഗിച്ചിരുന്നതു്. എന്നാൽ പ്രധാനമന്ത്രിയായി വന്ന മൊറാർജി ദേശായി വലതുവശത്തുള്ള ശയനമുറിയാണ് ഉപയോഗിച്ചുവന്നതു്. ജോത്സ്യത്തിൽ മൊറാർജിക്കു് വിശ്വാസമില്ലായിരുന്നു. ഇടതുവശത്തെ ശയനമുറി ഉപയോഗിക്കുകയാണ് പ്രധാനമന്ത്രിപദത്തിന്റെ ഉറപ്പിനാവശ്യമെന്ന ജ്യോത്സ്യ പ്രവചനം മൊറാർജി ചെവിക്കൊണ്ടില്ല. അതുകൊണ്ടാവാം മൊറാർജിക്കു് കലാവധി തീരുംമുമ്പേ, പ്രധാനമന്ത്രിപദം ഒഴിയേണ്ടിവന്നതെന്നു് വിശ്വസിക്കുന്നവരുണ്ടു്.

1980–ലെ തിരഞ്ഞെടുപ്പിലുണ്ടായ വൻപിച്ച വിജയം, വീണ്ടും ഇന്ദിരാഗാന്ധിയെ ഒന്നാം നമ്പർ സഫ്ദർജങ് വസതിയിലെത്തിച്ചു.

രാവിലത്തെ 'ദർശൻ' പരിപാടി ഉപേക്ഷിക്കപ്പെട്ട ദിവസമായിരുന്നു ഈ ഒക്ടോബർ 31. പ്രശസ്ത ബ്രിട്ടീഷ് ചലച്ചിത്ര പ്രവർത്തകനും നടനുമായ പീറ്റർ ഉസ്റ്റിനോവ് ഒരു ടി. വി. ചിത്രത്തിനു് ഇന്ദിരാഗാന്ധിയെ ഇന്റർവ്യൂ ചെയ്യാൻ അക്ബർ റോഡ് മന്ദിരത്തിൽ തന്റെ ടീമുമായി കാത്തിരിക്കുകയായിരുന്നു. റോമാ നഗരം കത്തിയെരിഞ്ഞപ്പോൾ വീണവായിക്കുന്ന നീറോചക്രവർത്തിയായി അഭിനയിച്ച, ആ പഴയ ഉസ്റ്റിനോവിനെ ഓർക്കുന്നില്ലേ? കഴിഞ്ഞ രണ്ടു ദിവസമായി ഇന്ദിരാഗാന്ധിയോടൊപ്പം ഒറീസയിൽ ചെലവിടുകയും അവരുടെ പരിപാടികൾ ടെലിവിഷനിൽ പകർത്തുകയും ചെയ്ത ഉസ്റ്റിനോവും സംഘവും ഇന്ത്യയെപ്പറ്റിയുള്ള വർദ്ധിച്ച മതിപ്പുമായാണ് ഇന്ദിരാഗാന്ധിയേയും കാത്തിരുന്നതു്. സമയം ഒൻപതുമണികഴിഞ്ഞിരിക്കണം, പ്രധാനമന്ത്രിയുടെ ഇൻഫർമേഷൻ അഡ്വൈസർ ശാരദപ്രസാദ്, ഉസ്റ്റിനോവും ടീമും തയ്യാറെടുത്തുകഴിഞ്ഞ വിവരം ഇന്ദിരാഗാന്ധിയെ അറിയിച്ചു. പാർത്ഥസാരഥിയുമായുള്ള സംഭാഷണം ''ഇതു കഴിഞ്ഞു് തുടരാം'' എന്നുപറഞ്ഞുകൊണ്ടു് ഇന്ദിരാഗാന്ധി എഴുന്നേറ്റു. സഫ്ദർജങ് ഭവനത്തിലെ പോർട്ടിക്കോയിൽവരാതെ വലതുവശത്തുള്ള വാതിൽ വഴി അവർ പുറത്തേക്കിറങ്ങി. അവിടെനിന്നും അക്ബർ റോഡിന്റെ സ്വീകരണമുറിയിലേക്കു നയിക്കുന്ന,! നൂറുവാരയോളം നീളമുള്ള ഒരു പാത പുൽത്തകിടിയിലൂടെ ഒരുക്കിയിട്ടുണ്ടു്. സ്വഭവനത്തിൽനിന്നും അക്ബർറോഡിലെ വസതിയിലേക്കു് ഇന്ദിരാഗാന്ധി ഈ പാതവഴിയാണ് എന്നും നടന്നുപോകാറുള്ളതു്. അന്നവർ ഒറ്റയ്ക്കു് മുമ്പേ നടന്നു. പ്രധാനമന്ത്രിയുടെ പെഴ്സണൽ സെക്യൂരിട്ടി ഓഫീസർ ദിനേശ്ഭട്ടും കോൺസ്റ്റബിൾ രാമേശ്വർ ദയാലും നാലുവാര പിന്നിലായി അവരെ അനുഗമിച്ചു. അവർക്കും പിന്നിലായിരുന്നു ധവാൻ.

പ്രധാനമന്ത്രി ആ നടപ്പാതയുടെ പകുതിദൂരം നടന്നുകഴിഞ്ഞപ്പോഴേക്കും, സെക്യൂരിട്ടി സ്റ്റാഫിലെ സബ്ഇൻസ്പെക്ടർ ബിയാന്ത്സിംഗും കോൺസ്റ്റബിൾ സത്വന്ത് സിംഗും വിക്കറ്റ് ഗേറ്റ് തുറന്നു് പാതയുടെ ഇരുവശത്തുമായി, പ്രധാനമന്ത്രിക്കു് അഭിമുഖമായി നിന്നു. ബിയാന്ത് സിംഗിനെക്കാൾ ഒരുവാര പിന്നിലായിരുന്നു സത്വന്ത്സിംഗ് നിന്നിരുന്നതു്. വിക്കറ്റ് ഗേറ്റിനോടടുക്കുകയായിരുന്ന പ്രധാനമന്ത്രി, പതിവുപോലെ തന്റെ വിശ്വസ്തരായ അംഗരക്ഷകരോടായി 'നമസ്തേ' പറഞ്ഞു. മുൻപോട്ടു് അല്പം കുനിഞ്ഞു് വണക്കം ഭാവിച്ചു കൊണ്ടു് ബിയാന്ത് സിംഗ് അരയിൽനിന്നു് റിവോൾവർ പുറത്തെടുത്തു. ട്രിഗർ വലിച്ചാൽ വെടി പൊട്ടത്തക്കവണ്ണം ഒരുക്കിയിരുന്ന ആ .38 സർവീസ് റിവോൾവറിൽ ആറു തിരകൾ നിറച്ചിട്ടുണ്ടായിരുന്നു. പ്രധാനമന്ത്രിയും ബിയാന്ത് സിംഗും തമ്മിലുള്ള ദൂരം കഷ്ടിച്ചു് ഒരു വാര മാത്രമായിരുന്നു. ഇരയുടെ നെഞ്ചുന്നം വച്ചുകൊണ്ടു് ബിയാന്ത്സിംഗ് കാഞ്ചി വലിച്ചു. ''ഓഹ്'' എന്നു ശബ്ദിച്ചു്, വെടിയേറ്റിടം വലതു കൈകൊണ്ടു് അമർത്തിപ്പിടിച്ചുകൊണ്ടു് ഇന്ദിരാഗാന്ധി അല്പം മുന്നോട്ടാഞ്ഞു. ബിയാന്ത് സിംഗിനോടൊപ്പം ഈ നീചകൃത്യത്തിനു് ഒരുങ്ങിനിന്നിരുന്ന സത്വന്ത് സിംഗ് തന്റെ സ്റ്റെൻഗണ്ണുമായി ഇന്ദിരയ്ക്കു നേരെ പൊസിഷനെടുത്തു. ഇന്ദിരയുടെ വലതുവശത്തുനിന്നാണ് ബിയാന്ത്സിംഗ് ആദ്യത്തെ നിറയൊഴിച്ചതു്. സത്വന്ത് സിംഗ് അപ്പോൾ ഇടതുവശത്തു്, പാതയ്ക്കു വെളിയിൽ നിൽക്കുകയായിരുന്നു. ഉറച്ച സ്വരത്തിൽ, എന്നാൽ കൂട്ടുകൊലയാളി കേൾക്കാൻ മാത്രം ഉച്ചത്തിൽ ബിയാന്ത്സിംഗ് പറഞ്ഞുവത്രെ– ''ഹംനേ ജോ കർനാ ധാ കർദിയ, തും നേ ജോ കർനാ ഹൈ കരോ'' (ഞാൻ ചെയ്യാനുള്ളതു് ചെയ്തു കഴിഞ്ഞു. നീ ചെയ്യാനുള്ളതു് നീ ചെയ്യുക.) സത്വന്ത് സിംഗ് നിറ ഒഴിക്കാൻ തുടങ്ങുംമുമ്പ് ഇന്ദിരാഗാന്ധി ഇങ്ങനെ ചോദിച്ചു: എന്താണ് ചെയ്യുന്നതു്, നിങ്ങൾ. അപ്പോഴേക്കും സത്വന്ത് സിംഗിന്റെ സ്റ്റെൻഗണ്ണിൽ നിന്നും ഉണ്ടകൾ ചീറിപ്പായാൻ തുടങ്ങിയിരുന്നു. ഇന്ദിരാഗാന്ധി വലത്തോട്ടു് ചാഞ്ഞു കുഴഞ്ഞുവീണു. സ്റ്റെൻഗണ്ണിൽ നിന്നും ഉണ്ടകൾ അപ്പോഴും വർഷിച്ചുതീർന്നിരുന്നില്ല. മരണം നൂറുശതമാനവും ഉറപ്പിക്കുകയായിരുന്നുഅയാളുടെ ഉന്നം. തറയിൽ കമഴ്ന്നു വീണുകിടന്നിരുന്ന ഇന്ദിരാഗാന്ധിയുടെ മുതുക പിളർന്നുകൊണ്ടാണ് അവസാന ബുള്ളറ്റുകൾ ശരീരത്തിൽ തറച്ചുകയറിയതു്. വീഴ്ചയുടെ ആഘാതത്തിൽ കഴുത്തിൽ ധരിച്ചിരുന്ന രുദ്രാക്ഷമാല ഊരിവീണു. പിന്നിൽനിന്നും വരികയായിരുന്ന രാമേശ്വർ ദയാൽ ഇന്ദിരാഗാന്ധിയെ പിടിക്കാനും താങ്ങാനുമായി മുന്നോട്ടാഞ്ഞു. അയാളുടെ തുടയിലും സ്റ്റെൻഗണ്ണിൽ നിന്നുള്ള ഉണ്ടകൾ തുളച്ചുകയറി. അല്പനിമിഷങ്ങളിലേക്കു് അവിടെ എന്തു നടക്കുന്നു എന്നു് ആർക്കും മനസ്സിലായില്ല. സെക്യൂരിറ്റി ഗാർഡുകളും സെക്യൂരിറ്റി ഉദ്യോഗസ്ഥന്മാരുമെല്ലാം ഒരു നിമിഷം മരവിച്ചു നിന്നുപോയി. അഞ്ചു തിരകൾ ബാക്കിയുള്ള റിവോൾവർ ബിയാന്ത്സിംഗും, ശൗര്യം തീർന്ന സ്റ്റെൻഗൺ സത്വന്ത്സിംഗും ദൂരെക്കു് വലിച്ചെറിഞ്ഞു. ഒന്നും സംഭവിക്കാത്ത മട്ടിൽ ആ രണ്ടു സർദാർജിമാരും നിന്നിടത്തുതന്നെനിന്നു.





കൽക്കത്തയിൽ നിന്നും പാഞ്ഞെത്തിയ മകൻ രാജീവും
യമനിൽനിന്നു് തിരിച്ചെത്തിയ രാഷ്ട്രപതി സെയിൽസിംഗും

പ്രധാനമന്ത്രിയുടെ വസതി, ഇന്റലിജൻസ് വകുപ്പിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഇൻഡോ–ടിബറ്റൻ ബോർഡർ സേനയിലെ ഒരു സംഘം സെക്യൂരിറ്റിക്കാരുമുണ്ടു്. കരാട്ടെയും കളരിപ്പയറ്റും വശമുള്ളവരാണവർ. ആയുധമില്ലാതെതന്നെ സായുധരായവരെ കീഴടക്കാൻവേണ്ട പരിശീലനം നേടിയവരാണവർ. ഉടൻതന്നെ അവർ ഘാതകരുടെമേൽ ചാടിവീണു. യാതൊരുവിധ ചെറുത്തുനില്പുമില്ലാതെ കീഴടങ്ങിയ ബിയാന്ത്സിംഗിനേയും സത്വന്ത് സിംഗിനേയും അക്ബർറോഡ് മന്ദിരത്തിലെ ഒരു മുറിയിലേക്കു് പിടിച്ചുകൊണ്ടുപോയി താല്ക്കാലിക തടങ്കലിലാക്കി. പൊടുന്നനേ ബിയാന്ത്സിംഗ് മറ്റൊരു സെക്യൂരിറ്റി ഗാർഡിന്റെ തോളിൽ തൂങ്ങിക്കിടന്നിരുന്ന സ്റ്റെൻഗൺ കൈക്കലാക്കി. വീണ്ടും അതുകൊണ്ടു് ഒരാക്രമണം തുടങ്ങുംമുമ്പ്, ജൂഡോ വിദഗ്ധനായ മറ്റൊരു സെക്യൂരിറ്റിക്കാരൻ ബിയാന്ത് സിംഗിനെ നേരിട്ടു. സ്റ്റെൻഗണ്ണിനുവേണ്ടി അവർ മൽപ്പിടിത്തം നടത്തുന്ന സമയത്തു്, സത്വന്ത് സിംഗ് തന്റെ കൃപാൺകൊണ്ടു് സെക്യൂരിറ്റിക്കാരനെ കുത്താനാഞ്ഞു. ഇതുകണ്ട മറ്റൊരു സെക്യൂരിറ്റി ഗാർഡ് രണ്ടു കൊലയാളികളുടെയും നേരെ നിറയൊഴിച്ചു. വെടിയേറ്റ ബിയാന്ത്സിംഗ് അവിടത്തന്നെ മരിച്ചുവീണു. മുറിവേറ്റ സത്വന്ത്സിംഗിനെയും ബിയാന്ത് സിംഗിനെയും ലോഹിയ ആശുപത്രിയിലേക്കു് കൊണ്ടുപോയി.

ഇന്ദിരാഗാന്ധിയുടെ നേരെ വച്ച വെടിയുടെ ശബ്ദം, സഫ്ദർജംഗിനു് എതിരെയുള്ള ജിംഖാന ക്ലബ്ബിൽപ്പോലും മുഴങ്ങി. ആദ്യം ഒരു വെടി പൊട്ടുന്ന ശബ്ദം കേട്ടു. അതൊരു പടക്കം പൊട്ടിയ ശബ്ദമായേ ഏവരും കരുതിയുള്ളു. എന്നാൽ സ്റ്റെൺഗണ്ണിന്റെ ഗർജ്ജനം കേട്ടപ്പോൾ കാര്യം ഗുരുതരമാണെന്നു് മനസ്സിലാക്കി.

ഡ്രെസ്സിങ്ങ് ഗൗണും ധരിച്ചു് ബെഡ് റൂമിൽ നിൽക്കുകയായിരുന്നു സോണിയാ ഗാന്ധി. അവരുടെ കാലിൽ ചെരുപ്പുപോലുമുണ്ടായിരുന്നില്ല. വീട്ടുവളപ്പിൽ വെടിപൊട്ടുന്ന ശബ്ദം കേട്ടപ്പോൾ ആർക്കോ ദുരന്തം സംഭവിച്ചതായി മനസ്സു മന്ത്രിക്കുന്നതുപോലെ അവർക്കു തോന്നി. നിന്ന നില്പിൽ വീട്ടിനു പുറത്തേക്കു് ഓടിവന്ന സോണിയാ കണ്ടതു്, നടപ്പാതയിൽ വീണു കിടക്കുന്ന ഭർത്തൃമാതാവിനെയാണ്. ''എന്റെ ഈശ്വരാ, ഞാനെന്താണ് ഇക്കാണുന്നതു്'' എന്നു് അലറിവിളിച്ചുകൊണ്ടു് അവർ ഇന്ദിരാഗാന്ധി വീണുകിടക്കുന്നിടത്തു് ഓടിച്ചെന്നു. ഇന്ദിരാഗാന്ധി അണിഞ്ഞിരുന്ന ഓറഞ്ച് നിറമുള്ള സാരി രക്തത്തിൽ കുതിർന്നു കഴിഞ്ഞിരുന്നു. ഒരു കാർ കൊണ്ടുവരാനുള്ള നെട്ടോട്ടത്തിലായിരുന്നു ശാരദ പ്രസാദ്. സോണിയയും ധവാനും കൂടി ഇന്ദിരാഗാന്ധിയെ താങ്ങിയെടുത്തു് അപ്പോഴേക്കും അവിടെയെത്തിയ അംബാസഡർ കാറിന്റെ പിൻസീറ്റിൽ ഇരുത്തി. സോണിയയുടെ മടിയിൽ തലചായ്ച്ചു് ആ ശരീരം നിശ്ചേതനമായി കിടന്നിരുന്നു. രക്തം കുടുകുടാ വാർന്നൊഴുകി.

അക്ബർ റോഡ് മന്ദിരത്തിൽ കാത്തിരുന്ന ഉസ്റ്റിനോവും കൂട്ടരും ടെലിവിഷൻ ക്യാമറയുമായി അവിടെ ഓടിയെത്തി. (തുടർന്നുള്ള രംഗങ്ങൾ ഉസ്റ്റിനോവിന്റെ ടെലിവിഷൻ ക്യാമറ പകർത്തിയെന്നും ഇല്ലെന്നും ഉള്ള റിപ്പോർട്ടുകളു



അവസാനം ഒരു തിരിച്ചു
വരവ്—മേനകയും കുഞ്ഞും



ണ്ട്.) അന്ധാളിച്ചു നിൽക്കാൻ മാത്രമേ ഉസ്തിനോവിന് കഴിഞ്ഞുള്ളുവെന്നാണ് അദ്ദേഹം പിന്നീട് പറഞ്ഞത്.

മൂന്നു കിലോമീറ്റർ അകലെയുള്ള ആൾ ഇന്ത്യ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിലേക്കാണ് ഇന്ദിരാഗാന്ധിയേയും വഹിച്ചുകൊണ്ടുള്ള വാഹനം പാഞ്ഞത്. സോണിയയ്ക്കും ധവാനും പുറമെ, ഒരു സെക്യൂരിറ്റി ഓഫീസറും ആ കാറിൽ ഉണ്ടായിരുന്നു. ലൈറ്റുകൾ ഓൺചെയ്ത് നിറുത്താതെ ഹോൺ മുഴക്കി, ട്രാഫിക് ലൈറ്റുകളെ വകവയ്ക്കാതെ പാഞ്ഞ ആ കാർ അഞ്ചുമിനിട്ടുകൊണ്ട് ആശുപത്രിയിലെത്തി. ആശുപത്രിയിലെ കാഷ്വാൽറ്റി വാർഡിനുമുമ്പിൽ സഡൻ ബ്രേക്കിട്ടാണ് ആ കാർ നിന്നത്. കാറിൽനിന്നും പുറത്തു ചാടിയ സോണിയ, 'മാഡത്തിനെ കൊണ്ടുവന്നിരിക്കുന്നു. സഹായിക്കൂ' അവിടെ നിന്നിരുന്നവരോടായി വിളിച്ചുപറഞ്ഞു. ഏതു മാഡം എന്ന ആശ്ചര്യ ചോദ്യവുമായി കാഷ്വാൽറ്റിയിലുണ്ടായിരുന്നവർ അവരെ പകച്ചുനോക്കി. അവർക്ക് ആ വേഷത്തിൽക്കണ്ട സോണിയാഗാന്ധിയെ മനസ്സിലായില്ല. ഒരു സ്ട്രെച്ചറുംകൊണ്ട് അതുവഴി വന്ന വാർഡർമാരിലൊരാൾ അപ്പോഴേക്കും ഇന്ദിരാഗാന്ധിയെ തിരിച്ചറിഞ്ഞു. അവിശ്വസനീയമായിരുന്നു അയാൾക്കും, ആ കാഴ്ച. സംഭവം വിളിച്ചുപറഞ്ഞുകൊണ്ട് കാഷ്വാൽറ്റിയിലേക്ക് അയാൾ ഓടിക്കയറി. കേട്ടവർക്കാർക്കും അതു വിശ്വാസമായില്ല. മൂന്നുനാലു ജൂനിയർ ഡോക്ടർമാർ മാത്രമേ, ഈ സമയം കാഷ്വാൽറ്റിയിൽ ഉണ്ടായിരുന്നുള്ളു. ഒരു സ്ട്രെച്ചറിലെടുത്ത്, അപ്പോഴേക്കും ഇന്ദിരാഗാന്ധിയെ കാഷ്വാൽറ്റി വാർഡിൽ കൊണ്ടുവന്നു. കൊണ്ടുവന്ന വഴി മുഴുവൻ ചുടുചോര ഇറ്റുവീണ് ചുവന്ന പാടുകളുണ്ടായി. ആദ്യപരിശോധനയിൽത്തന്നെ ഡോക്ടർമാർക്ക് അപകടത്തിന്റെ ഗുരുതരാവസ്ഥ മനസ്സിലായി. ഓർമ്മ നഷ്ടപ്പെട്ട ഇന്ദിരാഗാന്ധിയുടെ നാഡിസ്പന്ദനം സ്പർശിച്ചറിയാൻ കഴിയാത്തവിധം ദുർബലമായിരുന്നു. വെളിച്ചത്തോടുള്ള തുറിച്ച കണ്ണിന്റെ പ്രതികരണവും നഷ്ടപ്പെട്ടിരുന്നു.

സീനിയർ ഡോക്ടർമാരെല്ലാം അവരവരുടെ ഡിപ്പാർട്ട്മെന്റുകളിലായിരുന്നു. ഒരു ചെറിയ ടൗണിന്റെ വിസ്തൃതിയുള്ളതാണ് ആൾ ഇന്ത്യ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ് കോംപ്ലക്സ്. ഡിപ്പാർട്ടുമെന്റിൽ നിന്നും ഡിപ്പാർട്ടുമെന്റിലേക്ക് ഡോക്ടർമാർ സഞ്ചരിക്കുന്നത് പലപ്പോഴും വാഹനങ്ങളിലാണ്.

മാരകമായി മുറിവേറ്റ് ആശുപത്രിയിൽകൊണ്ടുവന്നിരിക്കുന്ന 'മാഡം' ഇന്ദിരാഗാന്ധിയാണെന്ന് തിരിച്ചറിഞ്ഞപ്പോൾ, ഡ്യൂട്ടി ഡോക്ടർ കുമാർ ഒരു നിമിഷം സ്തംഭിച്ചുനിന്നുപോയി. നെഞ്ചമർത്തിയും, വായിൽക്കൂടി ഊതിയും ശ്വാസോച്ഛ്വാസം പുനരാരംഭിക്കാൻ ഡോക്ടർ കുമാർ കിണഞ്ഞു ശ്രമിച്ചു. സാധാരണഗതിയിൽ രോഗിയെ തറയിൽക്കിടത്തി സർവ്വശക്തിയും ഉപയോഗിച്ച് നെഞ്ചമർത്തിയാണ് കൃത്രിമ ശ്വാസോച്ഛ്വാസം നല്കുന്നത്. എന്നാൽ സ്ട്രെച്ചറിൽ കിടന്നിരുന്ന ഇന്ദിരാഗാന്ധിയെ മുതുകത്ത് ഒരു കൈകൊണ്ട് താങ്ങി, മറ്റേ കൈകൊണ്ട് നെഞ്ചമർത്തിയാണ് ശ്വാസോച്ഛ്വാസം പുനരാരംഭിക്കാനുള്ള ശ്രമത്തിൽ ഡോക്ടർ കുമാർ വ്യാപൃതനായത്. ഇന്ദിരാഗാന്ധിയുടെ അപ്പോഴത്തെ നിലയിൽ മറ്റൊരു രോഗിയെയാണ് ആശുപത്രിയിൽ കൊണ്ടുവന്നിരുന്നതെങ്കിൽ ''മരിച്ചുകഴിഞ്ഞു'' എന്ന് പ്രഖ്യാപിക്കാൻ ഡോക്ടർമാർക്ക് രണ്ടാമതൊന്നു ആലോചിക്കേണ്ടിവരുമായിരുന്നില്ല.

വിവിധ ഡിപ്പാർട്ടുമെന്റുകളിൽനിന്നും വിദഗ്ദ്ധ ഡോക്ടർമാരെ വിളിച്ചുവരുത്താൻ ആശുപത്രിയിലെ ടെലഫോൺ എക്സ്ചേഞ്ചിന് ഭഗീരഥ പ്രയത്നം നടത്തേണ്ടിവന്നു. ഡോക്ടർമാരിൽ ഒട്ടുമുക്കാൽപ്പേരും രോഗികളെ പരിശോധിച്ചുകൊണ്ട് വാർഡുകളിലായിരുന്നു. എല്ലാ ഡിപ്പാർട്ടുമെന്റുകളിൽ നിന്നും സീനിയർ ഡോക്ടർമാർ ധൃതിപിടിച്ച് എമർജൻസി വാർഡിലേക്ക് പായുന്നതു കണ്ടപ്പോൾ, എന്തോ വലിയ അത്യാഹിതം സംഭവിച്ചിട്ടുണ്ടെന്ന് മറ്റ് ആശുപത്രി ജീവനക്കാർക്കും രോഗികൾക്കും ബോദ്ധ്യമായി. അത്യാഹിതം സംഭവിച്ചതു ഇന്ദിരാഗാന്ധിക്കാണെന്ന്, പക്ഷേ, അവർക്ക് ഊഹിക്കാൻ പോലും കഴിഞ്ഞിരുന്നില്ല. വിദഗ്ദ്ധ ഡോക്ടർമാരുടെ കൂടിയാലോചനയിൽ ഇന്ദിരാഗാന്ധിയെ അടിയന്തര ശസ്ത്രക്രിയയ്ക്ക് വിധേയയാക്കാൻ തീരുമാനിച്ചു. മിനിട്ടുകൾക്കുള്ളിൽ ഓപ്പറേഷൻ തിയേറ്റർ റെഡിയാക്കാൻ നിർദ്ദേശം പോയി.

ഓ–നെഗറ്റീവ് ആണ് ഇന്ദിരാഗാന്ധിയുടെ രക്തം. സുലഭമല്ലാത്ത ഒരു ഗ്രൂപ്പാണിത്. ആൾ ഇന്ത്യാ മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ബുധനാഴ്ചകൾ രക്തം സ്വീകരിക്കുന്ന ദിവസമാണ്. ഓ–നെഗറ്റീവ് ഗ്രൂപ്പുകാരായ പെൺകുട്ടികൾ രക്തം നൽകാൻ മുന്നോട്ടുവന്നു. കാഷ്വാൽറ്റിയിൽ വച്ചുതന്നെ ഇന്ദിരാഗാന്ധിക്ക് രക്തം കൊടുത്തുതുടങ്ങി. ഡോക്ടർമാരുടെ തീരുമാനപ്രകാരം സ്ട്രെച്ചറിലെടുത്തു തന്നെ, എട്ടാമത്തെ നിലയിലുള്ള ഓപ്പറേഷൻ തീയേറ്ററിലേക്ക് അവരെ കൊണ്ടുപോയി. കൃത്രിമ ശ്വാസം നൽകലും, രക്തം കൊടുക്കലും അപ്പോഴും തുടർന്നുകൊണ്ടിരുന്നു. നന്നാലു ഡോക്ടർമാരുടെ രണ്ടു സംഘം ഡോക്ടർ വേണുഗോപാലിന്റെ നേതൃത്വത്തിൽ ഒരേ സമയം അവരെ ഓപ്പറേഷനു വിധേയയാക്കി. ഒരു സംഘം, നെഞ്ചു കീറി. മറ്റേസംഘം വയറുകീറി. ശസ്ത്രക്രിയാ സമയത്ത് ഹാർട്ട് ലങ്മെഷീൻ പ്രവർത്തിച്ചുകൊണ്ടിരുന്നു. നെഞ്ചുഭാഗത്ത് മൂന്നു വെടിയുണ്ടകളാണ് തുളച്ചു കയറിയിരുന്നത്. ഒരെണ്ണം അയോർട്ടയിലൂടെയും ഒരെണ്ണം ലങ്സിലൂടെയും കടന്നുപോയിരുന്നു. ആ ഉണ്ടകൾ മുതുകിൽനിന്നും തുളച്ചുകയറിയതാണ്. 88 കുപ്പി പുതുരക്തം ഇന്ദിരാഗാന്ധിക്ക് നല്കി. ഒരുഡസൻ ഉണ്ടകൾ, ഡോക്ടർമാർ ആ ശരീരത്തിൽനിന്നും പുറത്തെടുത്തു. ശസ്ത്രക്രിയ നടന്നുകൊണ്ടിരിക്കുമ്പോൾത്തന്നെ, ഡോക്ടർമാർക്ക് മനസ്സിലായി തങ്ങളുടെ പരിശ്രമം പ്രയോജനപ്പെടാൻ പോകുന്നില്ലെന്ന്. ചെറുകുടലും വൻകുടലും ആമാശയവും വൃക്കയും കരളുമെല്ലാം വെടിയുണ്ടയേറ്റ് ചിതറിപ്പോയിരുന്നു.

മൊത്തം പതിനേഴുവെടിയുണ്ടകളാണ് ഇന്ദിരാഗാന്ധിയുടെ ദേഹത്തു തറച്ചിരുന്നത്. പക്ഷേ, ആ ഉണ്ടകളിൽ ഒന്നിനുപോലും, ഇന്ത്യാക്കാരുടെ പ്രിയങ്കരിയുടെ ഹൃദയം കണ്ടെത്താൻ കഴിഞ്ഞില്ല. ഒരു ചങ്ങലയുടെ ആകൃതിയിൽ, അവരുടെ വലതേനെഞ്ചിൽ നിന്നും താഴോട്ട് ഇടത്തേകാലിന്റെ തുടയിൽ വന്ന് അവസാനിക്കുന്ന രീതിയിലായിരുന്നു 'വിശ്വസ്തരായ അംഗരക്ഷകർ' അവരുടെ നേർക്ക് നിറയൊഴിച്ചത്. ഹാർട്ട്ലങ് യന്ത്രത്തിന്റെ പ്രവർത്തനഫലമായി ചലനമറ്റ ആ ശരീരത്തിൽ ചൂട് നിലനിറുത്താൻ സാധിച്ചു. ഒരിക്കൽപ്പോലും അവർക്ക് ഓർമ്മ തിരിച്ചുകിട്ടിയില്ല. രണ്ടരമണിക്കൂർനേരത്തെ പരിശ്രമത്തിനു ശേഷം തിയേറ്ററിൽ നിന്നിറങ്ങിവന്ന ഒരു ഡോക്ടർ ശൂന്യതയിലേക്ക് നോക്കി ആത്മഗതം ചെയ്തു: ഈശ്വരന് മാത്രമേ ഇനി ആ അദ്ഭുതത്തിനു കഴിയൂ.



പെങ്ങളെ കാണാൻ ഓടിയെത്തിയ അനുജൻ—
അറാഫത്തിനു് ഇന്ദിര ചേച്ചിയായിരുന്നു



സഫ്ദർജങ് റോഡിലേക്കുള്ള എല്ലാ വഴികളും പൊടുന്നനേ പൊലീസുകാർ അടച്ചു. ഡെൽഹി റോഡുകളിൽ ഏറ്റവും തിരക്കുള്ള സമയമായിരുന്നു അത്. ഡെൽഹി പട്ടണത്തിന്റെ തെക്കുപടിഞ്ഞാറൻ ഭാഗത്തുനിന്നും, സെൻട്രൽ ഡെൽഹിയിലേക്ക് പോകേണ്ടവർക്കുള്ള എളുപ്പവഴി സഫ്ദർജങ് റോഡാണ്. എന്നാൽ വിനയമാർഗ്ഗിനടുത്ത് എത്തിയവർക്ക്, റേസ് കോഴ്സ് റോഡ് അടച്ചിരുന്നതുകൊണ്ട് അങ്ങോട്ടു തിരിയാൻ കഴിഞ്ഞിരുന്നില്ല. വിനയമാർഗ്ഗിലൂടെ മുന്നോട്ടു നീങ്ങിയവർക്ക്, സഫ്ദർജങ് റോഡിലേക്കുള്ള വഴികളെല്ലാം അടച്ചിട്ടിരിക്കുന്നതായി മനസ്സിലായി. കൃഷ്ണമേനോൻ മാർഗ്‌വഴി മാത്രമേ പിന്നീട് അവർക്ക് യാത്ര ചെയ്യാൻ കഴിയുമായിരുന്നുള്ളു. ഈ റോഡ് ബ്ലോക്കുകളെത്തുടർന്ന് എന്തോ ഗുരുതരമായ സ്ഥിതിവിശേഷം ഉണ്ടായിക്കാണുമെന്ന് അവർ ഊഹിച്ചു. പക്ഷേ, കാര്യം ആർക്കും അപ്പോൾ പിടികിട്ടിയില്ല.

രാവിലെ പത്തര മണിയോടെ ന്യൂസ് പേപ്പർ ഓഫീസുകളുടെ മുൻപിൽ സ്ഥാപിച്ചിട്ടുള്ള ന്യൂസ് ബോർഡുകളിൽ ഇന്ദിരാഗാന്ധിയെ വെടിവച്ചു എന്ന വാർത്ത വന്നപ്പോഴാണ് ജനങ്ങൾ പരിഭ്രാന്തരാകുന്നത്. കാട്ടുതീപോലെ ആ വാർത്ത നഗരത്തിൽ പടർന്നു. ജനപ്രവാഹം ആശുപത്രിയിലേക്കായി. കാഷ്വാൽറ്റിയുടെ പ്രവർത്തനം നിറുത്തിവയ്ക്കുകയും ചികിത്സയ്ക്കായി എത്തിയ എല്ലാവരേയും ആശുപത്രിയിൽ നിന്നു് പറഞ്ഞുവിടുകയും ചെയ്തു.

രാഷ്ട്രപതി സെയിൽസിംഗ് വിദേശത്തായിരുന്നു. ഔദ്യോഗിക സന്ദർശനം പൂർത്തിയാക്കി മടങ്ങാൻ രണ്ടു മണിക്കൂർ മാത്രമുള്ളപ്പോഴാണ് ഇന്ദിരാഗാന്ധിക്ക് വെടിയേറ്റവിവരം അദ്ദേഹത്തെ അറിയിക്കുന്നത്. ഉടൻ തന്നെ അദ്ദേഹം ഡൽഹിയിലേക്ക് മടങ്ങി. വിമാനത്തിൽവച്ചാണ് രാഷ്ട്രപതി മരണവാർത്ത അറിഞ്ഞത്.

രാജീവ് ഗാന്ധി പശ്ചിമബംഗാളിലെ കൊണ്ടായിലായിരുന്നു. കോൺഗ്രസ്പ്രവർത്തകരുടെ ഒരു യോഗത്തെ അഭിസംബോധനചെയ്യാൻ അദ്ദേഹം തയ്യാറെടുക്കുമ്പോഴാണ് ഇന്ദിരാഗാന്ധിയുടെ നേർക്കുണ്ടായ അക്രമത്തെപ്പറ്റി അറിയുന്നത്. വാർത്തകേട്ടമാത്രയിൽ അദ്ദേഹം തളർന്നുപോയെങ്കിലും, സമചിത്തത വീണ്ടെടുത്ത അദ്ദേഹം ഒരു ഐ. എ. എഫ്. ഹെലികോപ്ടറിൽ കൽക്കത്ത എയർപോർട്ടിലേക്ക് തിരിച്ചു. ധനകാര്യമന്ത്രി പ്രണബ്കുമാർ മുക്കർജിയും റയിൽവേവകുപ്പുമന്ത്രി ഗനിഘാൻ ചൗധരിയുമൊത്ത് ഒരു പ്രത്യേക വിമാനത്തിൽ അദ്ദേഹം ഡെൽഹിയിലേക്ക് പറന്നു. ആഭ്യന്തരവകുപ്പുമന്ത്രി നരസിംഹറാവു ആന്ധ്രയിലെ വാറങ്കലിലായിരുന്നു. വിവരമറിഞ്ഞ് അദ്ദേഹം ഡെൽഹിയിലേക്കു തിരിച്ചു.

പ്രതിരോധവകുപ്പുമന്ത്രി എസ്. ബി. ചവാൻ മോസ്കോയിലായിരുന്നു. അദ്ദേഹത്തിനു മടങ്ങാൻ സോവിയറ്റ് അധികൃതർ ഒരു ഏറോ ഫ്ളോട്ട്‌വിമാനം വിട്ടു കൊടുത്തു. കാബിനറ്റ് സെക്രട്ടറി കൃഷ്ണസ്വാമി റാവു സാഹിബും, പ്രധാനമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറി പി. സി. അലക്സാണ്ടറും ബോംബെയിൽ അറ്റോമിക് എനർജി കോൺഫറൻസിൽ സംബന്ധിച്ചു കൊണ്ടിരിക്കയായിരുന്നു. അവരും ഉടൻതന്നെ ഡെൽഹിക്കു മടങ്ങി.

ഇന്ദിരക്ക് വെടിയേറ്റുവെന്നും അവരെ ആശുപത്രിയിൽ പ്രവേശിപ്പിച്ചുവെന്നും ഓപ്പറേഷൻ നടന്നുകൊണ്ടിരിക്കയാണെന്നുമുള്ള വാർത്ത ഉച്ചയോടെ ആകാശവാണി പ്രക്ഷേപണം ചെയ്തു. ഇന്ദിരാഗാന്ധിയുടെ സ്ഥിതി അത്യന്തം ഗുരുതരമാണെന്ന് ന്യൂസ് ഏജൻസികൾ പത്രഓഫീസുകളിൽ വാർത്ത എത്തിച്ചുകഴിഞ്ഞിരുന്നു. മരണം പ്രഖ്യാപിക്കാതെ വാർത്താ ഏജൻസികൾ, പ്രധാനമന്ത്രിയുടെ ജീവചരിത്രക്കുറിപ്പ് ക്രീഡ് ചെയ്യാൻ തുടങ്ങിയപ്പോൾ പത്രലോകം ''സംഭവം'' മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. ഉച്ചതിരിഞ്ഞപ്പോൾ ബി. ബി. സിയും മോസ്കോ റേഡിയോയും വോയ്സ് ഓഫ് അമേരിക്കയും പ്രക്ഷേപണം നിറുത്തിവച്ച്, ആരും കേൾക്കാനിഷ്ടപ്പെടാത്ത ആ ശോക വാർത്ത ലോകത്തെ അറിയിച്ചു. മരണവാർത്തകളുമായി പത്രങ്ങൾ സ്പെഷ്യൽ സപ്ളിമെന്റുകൾ പുറത്തിറക്കി. അപ്പോഴും ആകാശവാണിയും ദൂരദർശനും ഔദ്യോഗിക സ്ഥിരീകരണത്തിനായി കാത്തിരിക്കയായിരുന്നു. പലവിധ അഭ്യൂഹങ്ങൾക്ക് ഇതു കാരണമായിത്തീർന്നു. ഓപ്പറേഷൻ പുരോഗമിച്ചുകൊണ്ടിരിക്കയാണെന്ന അറിയിപ്പു മാത്രമാണ് ആകാശവാണി പ്രക്ഷേപണം ചെയ്തുകൊണ്ടിരുന്നത്.

കേന്ദ്രമന്ത്രിമാർ, ഗവർണർമാർ, മുഖ്യമന്ത്രിമാർ, എം. പി. മാർ, രാഷ്ട്രീയ നേതാക്കന്മാർ, സീനിയർ ഉദ്യോഗസ്ഥന്മാർ, നയതന്ത്രപ്രതിനിധികൾ തുടങ്ങി വി. ഐ. പി. മാരുടെ ഒരു പ്രവാഹം തന്നെ ആശുപത്രിയിലേക്ക് ആരംഭിച്ചു. ആശുപത്രിയുടെ എല്ലാ പ്രധാന കവാടങ്ങളിലും വമ്പിച്ച സെക്യൂരിട്ടി സന്നാഹം ഏർപ്പെടുത്തി. ആശുപത്രിക്കു പുറത്ത് ജനക്കൂട്ടം അക്ഷമരായി. ആശുപത്രിയിൽ നിന്നും പുറത്തുവരുന്ന നേതാക്കന്മാരുടെ മുഖഭാവത്തിനനുസരണമായ



അമ്മയുടെ വിയോഗം സൃഷ്ടിച്ച ദുഃഖത്തോടൊപ്പം
എഴുപതു കോടി ജനങ്ങളെ നയിക്കേണ്ട ഭാരവും



പലവിധ അഭ്യൂഹങ്ങളും പ്രചരിച്ചുതുടങ്ങി. സിക്ക തലപ്പാവുമണിഞ്ഞുവന്നവരെ ജനക്കൂട്ടം ആട്ടിപ്പായിച്ചു. ആശുപത്രി ജീവനക്കാരായ സിക്കുകാർക്കുപോലും ഓടി രക്ഷപ്പെടേണ്ടിവന്നു. സിക്കുകാരുടെ കച്ചവടസ്ഥാപനങ്ങൾക്കും ഹോട്ടലുകൾക്കും നേർക്ക് അക്രമം നടന്നു. ഉച്ചയോടെ ഡെൽഹിയിലെ കടകമ്പോളങ്ങളും നിര താഴ്ത്തി. ആശുപത്രിയിലെത്തിയ കേന്ദ്രമന്ത്രിമാർ എട്ടാം നിലയിലെ ഓപ്പറേഷൻ തീയേററിനടുത്തുള്ള ഹാളിൽ

ചേതനയററതായി ഡോക്ടർമാർ പ്രഖ്യാപിച്ചു. പക്ഷേ ആ വിവരവും പുറത്തറിയിച്ചില്ല. തുടർന്ന് പൊലീസ് സർജന്റെ സാന്നിദ്ധ്യത്തിൽ പോസ്ററുമാർട്ടം നടത്തുകയും എംബാം ചെയ്ത ശരീരം തിയേററിനുപുറത്ത് മറെറാരു മുറിയിലേക്ക് മാററുകയും ചെയ്തു.

രാവിലെ 10.40-ന് സഞ്ജയ്ഗാന്ധിയുടെ വിധവ മേനകാഗാന്ധി മകൻ വരുണുമൊത്ത് ആശുപത്രിയിലെത്തി.

ഇന്ദിരാഗാന്ധിയുമായുള്ള അഭിപ്രായവ്യത്യാസത്തെത്തുടർന്ന് ഭർത്തൃഗൃഹം വിടേണ്ടിവന്ന ആ പഞ്ചാബി വനിത മണിക്കൂറുകളോളം ദുഃഖാകുലയായി

മറിയിക്കുന്ന ഔദ്യോഗിക പ്രഖ്യാപനമുണ്ടാകുന്നത്.

ആശുപത്രിയിൽനിന്നും സെയിൽസിംഗ് നേരെ രാഷ്ട്രപതിഭവനിലേക്ക് പോയി. ഡെൽഹിയിൽ അപ്പോഴേക്കും കലാപം പൊട്ടിപ്പുറപ്പെട്ടുകഴിഞ്ഞിരുന്നു. കീഴ്‌വഴക്കങ്ങളും മാററിവച്ചുകൊണ്ട് രാജീവ് ഗാന്ധിയെ പ്രധാനമന്ത്രിയാക്കാൻ ഭരണനേതൃത്വം രാഷ്ട്രപതിയോട് ശുപാർശ ചെയ്തു. രാജീവിന്റെ സത്യപ്രതിജ്ഞയോടെ മറെറാരു അനിശ്ചിതത്വം മാറിക്കിട്ടി. അതോടെ ഇന്ത്യ മുഴുവൻ നിറഞ്ഞുനിന്ന



അനശ്വരതയിലേക്ക് അവസാനയാത്ര

അനൗപചാരിക യോഗം ചേർന്നു. എന്നാൽ തീരുമാനമെടുക്കേണ്ടവരാരും എത്തിക്കഴിഞ്ഞിരുന്നില്ല. രാവിലെ പതിനൊന്നു മണിയോടെ ഡോക്ടർമാരിൽ നിന്ന് സൂചന ലഭിച്ചു, ഇനി പ്രതീക്ഷ വേണ്ടെന്ന്. പക്ഷെ വാർത്ത പുറത്തുവിടേണ്ടെന്ന് ആ അനൗപചാരിക മന്ത്രിസഭായോഗം തീരുമാനിച്ചു. ഉച്ചതിരിഞ്ഞപ്പോൾ ഡോക്ടർമാർ വെടിയേററുകിടക്കുന്ന ആ മനുഷ്യശരീരത്തിന്മേലുള്ള തങ്ങളുടെ ശ്രമങ്ങൾ അവസാനിപ്പിച്ചതായി മന്ത്രിമാരെ അറിയിച്ചു. പോസ്ററുമാർട്ടം നടത്തുന്നതിനുള്ള തീരുമാനമുണ്ടായി. കൃത്യം രണ്ടരമണിക്ക് ഹാർട്ട്ലങ്മെഷീന്റെ പ്രവർത്തനം നിറുത്തിയപ്പോൾ, ആ ശരീരം

അമ്മായിഅമ്മയുടെ ആയുസ്സിനു വേണ്ടി പ്രാർത്ഥിച്ചുകൊണ്ട് ഓപ്പറേഷൻ തിയേററിനു പുറത്ത് സോണിയായുടെ സമീപത്തു കാത്തുനിന്നു. മൂന്നു മണിയായപ്പോൾ രാജീവ്ഗാന്ധി, തന്റെ മക്കളായ പ്രിയങ്കയും രാഹുലുമൊത്ത് ആശുപത്രിയിലെത്തി. രാജീവിനെക്കണ്ട് ആശുപത്രിക്കു പുറത്ത് തടിച്ചുകൂടിയിരുന്ന സ്ത്രീകൾ നെഞ്ചത്തടിച്ച് വാവിട്ടു കരഞ്ഞു. വൈകുന്നേരം അഞ്ചരമണിക്ക് രാഷ്ട്രപതിയും എത്തി. ആശുപത്രിയിലേക്കു വരികയായിരുന്ന രാഷ്ട്രപതിയുടെ കാറിനു നേർക്ക് ചില്ലറ കല്ലേറുണ്ടായി.

രാഷ്ട്രപതി എത്തിച്ചേർന്നശേഷമാണ് ഇന്ദിരാഗാന്ധിയുടെ വിയോഗ

ഇന്ദിരായുഗം ചരിത്രത്തിന്റെ ഭാഗമായി.

പ്രിയദർശിനിയുടെ ഭൗതികശരീരം അന്തിമമായി ഒരു നോക്കു കാണാനുള്ള ശ്രമമായി ആരാധകർക്ക്. മൃതദേഹം എപ്പോൾ, എങ്ങനെ, എങ്ങോട്ട് കൊണ്ടുപോകും എന്ന് തിട്ടമില്ലാതിരുന്നതുകൊണ്ട് ആൾ ഇന്ത്യ മെഡിക്കൽ ഇൻസ്റ്റിററ്യൂട്ടുമുതൽ സഫ്ദർജങ്ങിലെ നമ്പർ ഒൺ വസതിവരെയുള്ള റോഡിനിരുവശവും ജനങ്ങളെക്കൊണ്ടു നിറഞ്ഞു. സത്യപ്രതിജ്ഞയ്ക്കുശേഷം രാജീവ്ഗാന്ധി നേരെവന്നത് സഫ്ദർജങ്ഭവനത്തിലാണ്. അവിടെ കൂടിനിന്നവർ, അദ്ദേഹത്തിന്റെ കാർ പൊതിഞ്ഞു. കാറിൽനിന്നും പുറത്തിറങ്ങി, ശാന്തരായിരി



ക്കാൻ അവരോട് രാജീവ് അഭ്യർത്ഥിച്ചു. അന്തിമാഞ്ജലിക്ക് അവസരം നൽകണമെന്നതായിരുന്നു അവരുടെ അഭ്യർത്ഥന. ആ രാത്രി ബന്ധുജനങ്ങൾക്കുള്ളതാണെന്നും, പിറേറദിവസം ഭൗതികശരീരം തീൻമൂർത്തിയിലേക്കു മാററുമെന്നും പൊതുജനങ്ങൾക്ക് അഞ്ജലി അർപ്പിക്കാനുള്ള അവസരം നൽകുമെന്നും എല്ലാവരും ശാന്തരായിപോകണമെന്നും രാജീവ്ഗാന്ധി അപേക്ഷിച്ചു. ജനങ്ങളെ പിരിച്ചുവിടാൻ സെക്യൂരിട്ടിക്കാർക്കു നന്നേ പാടുപെടേണ്ടിവന്നു. ഇതിനിടയിൽ പ്രധാനമന്ത്രിയുടെ ഇന്നർ സെക്യൂരിട്ടിയിലുള്ളവരെയെല്ലാം പിൻവലിക്കുകയും ഇന്റലിജൻസ് വിഭാഗം സെക്യൂ

പ്രധാനമന്ത്രിയോടൊപ്പം പരിക്കേററ് ആശുപത്രിയിലായ സെക്യൂരിട്ടി ഗാർഡ് രാമേശ്വർദയാലിന് മൂന്നു വെടിയുണ്ടകളാണ് ഏററത്. ആൾ ഇന്ത്യാ ഇൻസ്റ്റിററ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിൽവച്ച് ഓപ്പറേഷനു വിധേയനാക്കിയ അയാൾ സുഖം പ്രാപിച്ചുവരുന്നു. പ്രധാനമന്ത്രിയുടെ ഘാതകന്മാരെ ലോഹ്യാ ആശുപത്രിയിലേക്കാണ് കൊണ്ടുപോയത്. 34 വയസ്സുള്ള സബ്ഇൻസ്പെക്ടർ ബിയാന്ത് സിംഗ് ആശുപത്രിയിലെത്തുമ്പോഴേക്കും മരിച്ചുകഴിഞ്ഞിരുന്നു. 21 വയസ്സുകാരനായ കോൺസ്ററബിൾ സത്വന്ത്സിംഗിന്റെ നില ഗുരുതരമായി



ടുത്തിരുന്നു. അശോക് വിഹാറിൽ നിന്നു വരുന്ന ഗ്യാനി എന്നൊരാളാണ് ഇവർക്ക് പ്രതിജ്ഞാ വാചകം ചൊല്ലിക്കൊടുത്തത്. ഒക്ടോബർ 13-ാം തീയതി ഇന്ദിരാഗാന്ധിയെ ബോംബെറിഞ്ഞുകൊല്ലാൻ ബിയാന്ത്സിംഗ് ഒരു വിഫലശ്രമം നടത്തിയതും സത്വന്ത്സിംഗ് വെളിപ്പെടുത്തി. അതിനുവേണ്ടി പ്രധാനമന്ത്രിയുടെ വസതിയിൽ ഒരു ഹാൻഡ്ഗ്രനേഡ് രഹസ്യമായി ബിയാന്ത് സിംഗ് സൂക്ഷിച്ചി



യമുനാതീരത്തെ അന്നത്തെ സൂര്യാസ്തമയം—ഇന്ത്യയുടെ ഒരു യുഗാസ്തമയം

രിട്ടി ഏറെറടുക്കുകയും ചെയ്തു. രാത്രി 8-30-ന് ഒരു ഗൺകാരേജിൽ ഒരുക്കിയ പുഷ്പതലത്തിൽ ദേശീയ പതാകയിൽ പൊതിഞ്ഞ ഇന്ദിരാഗാന്ധിയുടെ മൃതദേഹം ആശുപത്രിയിൽനിന്നും പ്രധാനമന്ത്രി വെടിയേററുവീണ വസതിയിലേക്കു കൊണ്ടുവന്നു. സ്വന്തക്കാരും ബന്ധുക്കളും ഇതിനിടെ അവിടെ എത്തിക്കഴിഞ്ഞിരുന്നു. വാവിട്ടു കരയുന്ന സ്ത്രീകളും കുഞ്ഞുങ്ങളും അമർത്താനാവാത്ത സങ്കടംകൊണ്ട് വിങ്ങിപ്പൊട്ടുന്ന പുരുഷന്മാരും അവരുടെ എല്ലാം, എല്ലാമായിരുന്ന ഇന്ദിരയുടെ മുന്നിൽ സാഷ്ടാംഗപ്രണാമമർപ്പിച്ചു. സോണിയാഗാന്ധിയും പ്രിയങ്കയും ഒരു ഘട്ടത്തിൽ മോഹാലസ്യപ്പെട്ടു വീണുപോയി.

രുന്നു. അടിയന്തര ശസ്ത്രക്രിയയ്ക്കുശേഷം, സുഖം പ്രാപിച്ചുവരുന്ന അയാൾക്ക് തന്റെ ഈ ഹീനകൃത്യത്തിൽ യാതൊരു പശ്ചാത്താപവുമില്ല. ''ഇന്ദിരാഗാന്ധിയെ വക വരുത്തിയതിൽ എനിക്ക് അഭിമാനമുണ്ട്.'' അയാൾ ഈ വീരവാദം മുഴക്കിയപ്പോൾ ''നിങ്ങളെക്കൊണ്ട് ഈ കൊല ചെയ്യിച്ചവർ നിങ്ങളെ വച്ചേക്കുമോ?'' എന്ന് ഡോക്ടർമാർ തിരിച്ചു ചോദിച്ചു. അപ്പോഴാണ് അയാൾക്ക് വെളിപാടുണ്ടായത്. പെട്ടെന്നുണ്ടായ ഉത്സാഹവും ആവേശവും അതോടെ വാർന്നുപോയി. ഇന്ദിരാഗാന്ധിയെ വധിക്കാൻ ബിയാന്ത്സിംഗും സത്വന്ത്സിംഗും ഡെൽഹിയിലെ ബംഗ്ലാസാഹബ് ഗുരുദ്വാരയിൽച്ചെന്ന് പ്രതിജ്ഞയെ

രുന്നു. ചണ്ടിഗറിലുള്ള ഒരു മേജർ ജനറൽ ആണ് ഇന്ദിരയെ വധിക്കാനുള്ള ഗൂഢാലോചനയുടെ ശില്പിയെന്നും അയാൾ വെളിപ്പെടുത്തി. രാജീവിനെ വധിക്കാൻ മററുരണ്ടുപേർ തങ്ങളെപ്പോലെ പ്രതിജ്ഞയെടുത്തിട്ടുണ്ടെന്നും അവരിലൊരാൾ പ്രധാനമന്ത്രിയുടെ സെക്യൂരിട്ടിസ്റ്റാഫിൽപ്പെട്ടയാളാണെന്നും സത്വന്ത്സിംഗ് ഡോക്ടർമാരോട് പറഞ്ഞതായി വിവരമുണ്ട്. ഇതിനിടയിൽ, അർദ്ധരാത്രിയോടടുപ്പിച്ച് മൂന്നുസിക്കുകാർ പൊലീസ്‌വേഷത്തിൽ സത്വന്ത്സിംഗിനെ കാണണമെന്നാവശ്യപ്പെട്ടുകൊണ്ട് ലോഹ്യ ആശുപത്രിയിൽ ചെന്നിരുന്നു. എന്നാൽ അയാൾക്കേർപ്പെടുത്തിയിരുന്ന കാവൽക്കാർ

(ശേഷം 47-ാം പേജിൽ)



# ഉത്തരം പറയേണ്ടവർ

ഒരു തീരാനഷ്ടത്തിന്റെ അഗാധദുഃഖത്തിൽ മുങ്ങിപ്പോയിരിക്കുന്നതിനാൽ മാത്രമാണ് ഒരു ജനതയെന്ന നിലയിൽ ഇന്ത്യക്കാർക്ക് ഇപ്പോൾ ഒരു കാര്യം ഉള്ളിൽ തട്ടാത്തത്. ലജ്ജ. എല്ലാ കഴിവുകളും ഉണ്ടെങ്കിലും ഒന്നിനും കഴിവില്ലാത്ത ഒരു ഗതികെട്ട സമൂഹത്തിനും അതിന്റെ നേതാക്കൾക്കും ലജ്ജിക്കാനല്ലാതെ മറ്റൊന്നിനും അവകാശമില്ല. ലോകർക്കു മുമ്പിൽ ഇന്ത്യക്കാരും അവരുടെ നേതൃത്വവും ഇന്ന് സഹതാപപാത്രമാണ്. ഇന്ദിരാഗാന്ധി നഷ്ടപ്പെട്ടതിനാലല്ല. ഇന്ദിരാഗാന്ധിയെ നഷ്ടപ്പെടുത്തിയതിനാൽ.

ആഭ്യന്തര രാഷ്ട്രീയനയങ്ങൾ കാരണം ഇന്ദിരാഗാന്ധിയോട് വിരോധമുള്ളവർ ഈ നാട്ടിൽ എത്രവേണമെങ്കിലുമുണ്ട്. പക്ഷേ, അവർക്ക്, ഏറ്റു കൊടിയ അഭിപ്രായവ്യത്യാസത്തിനിടയിലും ഉള്ളിൽത്തട്ടുന്ന ഒരു വികാരം ഇന്ദിരാഗാന്ധിയോടുണ്ടായിരുന്നു: ഇന്ന് ഇന്ത്യയിൽ ഇന്ദിരാഗാന്ധിയോളം തിളക്കമാർന്ന ഒരു വിശിഷ്ട രത്നത്തെ ലോകവേദിക്കു കാണാനില്ല. ചീർത്ത കൺപോളയ്ക്കപ്പുറമുള്ളതൊന്നും കാണാത്ത ചൊറിത്തവളകൾ ലോകതലസ്ഥാനങ്ങളിൽ കിരീടം ചൂടിയിരിക്കുന്ന ഈ ദശാബ്ദങ്ങളിൽ, നിർവ്യാജമായ ഒരു ലോകൈകസ്നേഹദർശനത്തിന്റെ പൈതൃകത്തോടെ ഇന്ദിരാഗാന്ധി രണ്ടു ദശാബ്ദത്തോളമായി ലോകത്തിന്റെ ആദരവും അംഗീകാരവും നേടിയ നേതാവായിരുന്നു. ലോകത്തിന് ഇന്നത്തെയും ഒരുപക്ഷേ, അടുത്ത ഒരുപാട് നാളെകളുടെയും പ്രതീക്ഷയും പ്രത്യാശയുമായിരുന്ന ഉജ്ജ്വലയായ ആ ഇന്ത്യക്കാരി. അവരെ കരുതിക്കൊടുക്കത്തക്കവിധം കൃതഘ്നമായ ഒരു സമൂഹമായതിൽ ഇന്ത്യക്കാർ ലജ്ജിക്കുകതന്നെ വേണം. സ്വാതന്ത്ര്യം കിട്ടി ഒരു കൊല്ലം മാത്രമായ ഘട്ടത്തിൽ മഹാത്മജിയെ കൊന്നുവീഴ്ത്തിയത് ഏതു സങ്കുചിത വികാരമായിരുന്നുവോ, അതിന്റെതന്നെ പതിന്മടങ്ങ് സങ്കുചിതവും, ആയിരം മടങ്ങ് ശക്തവുമായ വികാരങ്ങൾതന്നെയാണ് സ്വാതന്ത്ര്യത്തിന്റെ ഈ മുപ്പത്തേഴാം സംവത്സരത്തിൽ ഇപ്പോൾ ഇന്ദിരാഗാന്ധിയുടെ ജീവനുമേൽ കിരാതമായ താണ്ഡവം ആടിയത്.

ലോകചരിത്രത്തിൽ പലപ്പോഴായി പലേടത്തായി നിരവധി മഹാവ്യക്തികൾ കൊലചെയ്യപ്പെട്ടിട്ടുണ്ട്. എന്നാൽ ഇന്ദിരാഗാന്ധിക്കു നേരിട്ട അന്ത്യംപോലെ ദയനീയമായ, ഭീകരമായ, ഒരു അനുഭവം വേറെ ഉണ്ടായിട്ടില്ല. സ്വന്തം വീട്ടുമുറ്റത്ത് മറ്റൊന്നും ശങ്കിക്കാതെ, ആ പുലരിയിൽ, പുലരിക്കതിരിന്റെ തന്നെ ഒരു തുടിപ്പുപോലെ, ഉല്ലാസവതിയായി നടന്നു പോയ ഒരു സ്ത്രീയെ പിന്നിൽ നിന്നു വെടിവച്ചു തറയിൽ വീഴ്ത്തുക. എന്നിട്ട് ആ നിശ്ചേതന ശരീരമാകെ യന്ത്രത്തോക്കുകൊണ്ട് കീറിമുറിക്കുക. ഹോ! കിരാതന്മാർപോലും നാണിക്കുന്ന സെക്കൻഡുകൾ!

ഇന്ത്യയ്ക്ക് എല്ലാമുണ്ട്. എന്നാൽ ഒന്നുമില്ല. എത്രയോ ആയിരം സംവത്സരങ്ങളുടെ സംസ്കാര ചരിത്രത്തിന്റെ കണക്കുപറയാനുണ്ട്. ഒരു ദേശീയ മനഃസ്സംസ്കാരമില്ല. എത്രയോ തവണ മൂക്കിന്റെ ദ്വാരങ്ങളിൽക്കൂടി കനത്ത വില നൽകി പഠിച്ച പാഠങ്ങളുണ്ട്. എന്നാൽ ഒരു പാഠവും ഓർമ്മയിലില്ല. ഇന്ത്യയുടെ രാഷ്ട്രീയ നേതാക്കൾക്ക് എല്ലാ സുഖസൗകര്യങ്ങളുമുണ്ട്. ഇന്ത്യയിലെ ബഹുഭൂരിപക്ഷത്തിനും അതൊന്നുമില്ലല്ലോ. ഇന്ത്യയുടെ ഭരണഘടനയിൽ മതനിരപേക്ഷതയും മറ്റ് ഉപദംശങ്ങളുമൊക്കെയുണ്ട്. ഇന്ത്യൻ ജീവിതത്തിലോ! ഇന്ത്യൻ പ്രധാനമന്ത്രിയെ കാത്തുസൂക്ഷിക്കാൻ വലയവും വലയത്തിനകത്തുവലയവും അതിനകത്തു കോട്ടയും കോട്ടയ്ക്കുള്ളിൽ ഇലക്ട്രോണിക് കണ്ണുകളും അതിനുമുള്ളിൽ മഹേന്ദ്രജാലങ്ങളുമൊക്കെയുണ്ട്. ഇന്ദിരാഗാന്ധിയെ കാത്തുസൂക്ഷിക്കാൻ മാത്രം ഒന്നുമില്ല! വികാരമല്ല. ഓർത്തുനോക്കൂ. ഒരു ജനതയെന്ന നിലയിൽ വെറും വാചകമടിക്കാർ മാത്രമല്ലേ നമ്മൾ? എങ്കിൽത്തന്നെയും നേരേ നാലുവരി പ്രസംഗിക്കുകയെങ്കിലും ചെയ്യാനറിയാത്ത കൂട്ടർ! പലതും ഇതിനകം നാം നഷ്ടപ്പെടുത്തിക്കഴിഞ്ഞു. ഇന്ദിരാഗാന്ധിയെന്ന ആ മഹാ നേതാവിനെക്കൂടി നാം കൂട്ടത്തിൽ നഷ്ടപ്പെടുത്തിയെന്നുമാത്രം. സിക്കുകാരായ രണ്ടു പൊലീസുകാർ ഘാതകവേഷം കെട്ടിയെന്നേയുള്ളൂ. യഥാർത്ഥഘാതകർ സിക്കുവേഷത്തിൽ ഒതുങ്ങുന്നവരല്ല. ഇന്ദിരാഗാന്ധിയുടെ യഥാർത്ഥഘാതകർ ഇന്ത്യക്കാരാകമാനമാണ്. കാരണം ഇന്ത്യൻ ജനത ഇപ്പോഴും ഇന്ത്യക്കാരല്ല. ഹിന്ദുക്കളും സിക്കുകാരും ക്രിസ്ത്യാനികളും മുസ്ലീങ്ങളും പിന്നെന്തൊക്കെയുണ്ടോ അതൊക്കെയുമാണ്. നാനാത്വത്തിൽ ഏകത്വമെന്ന മധുരമധുരമായ മൊഴി ഇതെല്ലാം വച്ചു നടത്തുവാനുള്ള തലമൂടിമാത്രം.

ഇന്ദിരാഗാന്ധിയുടെ ജീവനെ ഇത്രയും പൈശാചികമായി പിച്ചിച്ചീന്തിയിടാൻ വിട്ടുകൊടുത്തതിൽ ചിലർ ഉത്തരം പറയേണ്ടതുണ്ട്. കൊലയാളികളായി നിന്ന ആ രണ്ടു പൊലീസുകാരല്ല. അവരുടെ പേരിനോടു ചേർന്ന 'സിംഗ്' എന്ന അധിക ശീർഷകമല്ല. പഞ്ചാബിൽ മതത്തിന്റെ ഇടുങ്ങിയ വേലിക്കെട്ടുകൾ തീർക്കാൻ തോക്കും ചൂണ്ടിയിറങ്ങിയ ദേശദ്രോഹികളല്ല. ഇന്ത്യൻ പ്രധാനമന്ത്രിയുടെ ശരീരരക്ഷ നോക്കുക എന്ന ഭാരിച്ച ചുമതലയുമേറ്റ് വിലസിക്കഴിഞ്ഞവരാരെല്ലാമാണോ അവർ. ബിയാന്ത്സിംഗ്, സത്വന്ത്സിംഗ് എന്നീ പൊലീസുകാർ സിക്കുകാരായതിനാലോ, അതിലൊരാൾ ഈയിടെ വിദേശത്ത് അഭയംതേടിഇന്ത്യാവിരുദ്ധനായി സ്വയംപ്രഖ്യാപിച്ച ഉദ്യോഗസ്ഥ പ്രധാനിയുടെ ബന്ധുവായതിനാലോ അവരെ സംശയിക്കേണ്ടതില്ല എന്ന് ഇന്ദിരാഗാന്ധി വിലക്കിയപ്പോൾ, അതോടെ എല്ലാ സെക്യൂരിട്ടി മുൻകരുതലുകളും കാറ്റിൽ പറത്തിക്കളയാമെന്നുവച്ച കൂട്ടർ. നമ്പർ 1, സഫ്ദർജംഗ്റോഡ് എന്ന വസതിയെച്ചുറ്റിയുള്ള സെക്യൂരിട്ടി ഏർപ്പാടുകളെന്നാൽ മണിക്കൂർതോറും ഇരുപതിനായിരമോ മുപ്പതിനായിരമോ രൂപ കത്തിച്ചുകളയൽ എന്നുമാത്രം ധരിച്ച കൂട്ടർ. വലയത്തിനുള്ളിൽ വലയമായി സജ്ജമാക്കിയിരുന്ന സെക്യൂരിട്ടി സംവിധാനത്തിനുള്ളിൽക്കൂടി ഒരു ഭീകര ഗൂഢാലോചന ആരെയും ഭയക്കാതെ കടന്നുവരാൻ അവസരം നല്കിയ കൂട്ടർ. ഇന്ദിരാഗാന്ധിയെ വധിക്കണമെന്നുള്ളവർക്ക് അവരുടെ വസതിപോലെ സൗഗമമായി മറ്റൊരിടം അതിനില്ല എന്നു കാണിച്ചുകൊടുത്ത കൂട്ടർ. ഓരോരോ



കാലത്തും പ്രഗല്ഭസേവനത്തിനുള്ള പതക്കങ്ങളും മുദ്രകളും കൈനീട്ടിവാങ്ങി ഇന്ത്യൻ ജനതയുടെ തോളിൽക്കയറി കാലും പിണച്ച് ഇരിപ്പുറപ്പിച്ച കൂട്ടർ. ഇവരെക്കൊണ്ട് ഉത്തരം പറയിപ്പിക്കാതെ, ഇന്ത്യയുടെ കരൾ പറിഞ്ഞുപോയ ഈ ദുരന്തത്തിൽനിന്ന് നമുക്കാശ്വാസമില്ല. മഹാത്മജിയുടെ നാടല്ലേ. അതിനാൽ സ്നേഹത്തോടെ, കരുണയോടെ തന്നെ നമുക്ക് അവരോട് കണക്കു ചോദിക്കേണ്ടതുണ്ട്.

ഇന്ദിരാഗാന്ധിയുടെ വധം സംബന്ധിച്ച് ഇതേവരെ പുറത്തുവിട്ടിട്ടുള്ള വിവരങ്ങൾ അടുക്കിവച്ച് നമുക്ക് അപഗ്രഥിച്ചുനോക്കാം.

●

ഒക്ടോബർ 29 തിങ്കളാഴ്ച രാവിലെ ഏഴു മണിക്കാണ് പ്രധാനമന്ത്രി ഇന്ദിരാഗാന്ധി ഡെൽഹി വിട്ടത്. ഒറീസയിൽ അവർക്ക് രണ്ടു ദിവസത്തെ സന്ദർശന പരിപാടിയുണ്ടായിരുന്നു. അതെല്ലാം

**രാഷ്ട്രത്തോട് സംസാരിക്കാൻ ചെങ്കോട്ടയിലെത്തിയപ്പോഴെല്ലാം സുശക്തമായ രക്ഷാസന്നാഹങ്ങൾ ഇന്ദിരയ്ക്ക് ഏർപ്പെടുത്തിയിരുന്നു**



കഴിഞ്ഞ് പിറ്റേദിവസം രാത്രി എട്ടു മണിയോടെ അവർ മടങ്ങിയെത്തുകയും ചെയ്തു.

അന്ന്, 30-ാം തീയതി, ഡെൽഹിയിൽ ഒരു ചെറിയ സംഭവമുണ്ടായി. വൈകുന്നേരമായിരുന്നു. പ്രധാനമന്ത്രിയുടെ വസതിയിൽനിന്ന്, അവരുടെ ചെറുമക്കളായ രാഹുലും പ്രിയങ്കയും കാറിൽ പുറത്തുപോയി. ഒരു പൈലറ്റ് വാഹനവും ഒരു അകമ്പടി വാഹനവും ഒപ്പമുണ്ടായിരുന്നു. ഈ മൂന്നു വാഹനങ്ങളും രാഷ്ട്രപതിഭവന്റെ പിന്നിലൂടെ പോകുന്ന വെല്ലിങ്ടൺ ക്രെസന്റിലെത്തിയപ്പോൾ മറ്റൊരു കാറിനെ ഓവർടേക്കു ചെയ്യേണ്ടിവന്നു. കുട്ടികളിരുന്ന അംബാസഡർ കാർ സ്പീഡെടുത്ത് മുന്നോട്ടു നീങ്ങിയതും, എതിരെ പാഞ്ഞുവന്ന ഒരു മാറ്റഡോർ വാനിൽ അതു ചെന്നിടിച്ചു തകർന്നതും പെട്ടെന്നായിരുന്നു.

അതി കർശനമായ ട്രാഫിക് നിയന്ത്രണങ്ങളും സെക്യൂരിട്ടി ഏർപ്പാടുകളുമുള്ള ഒരു സ്ഥലത്തുവച്ചുണ്ടായ ആ അപകടത്തിൽ രാഹുലിന്റെ കാലിൽ മുറിവു പറ്റി. പ്രിയങ്കയുടെ നെറ്റിയിൽ മുഴയും നീരും വന്നു. കൂടെയുണ്ടായിരുന്ന മൂന്നു സെക്യൂരിട്ടിക്കാർക്കും പരിക്കുപറ്റി.

പ്രധാനമന്ത്രി ഒറീസയിലാണ്. രാജീവ് ഗാന്ധി കൽക്കത്തയിലാണ്. പ്രധാനമന്ത്രിയുടെ വസതിയിൽ അവശേഷിക്കുന്ന കുടുംബാംഗങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട രണ്ടംഗങ്ങളാണ് ഈ അപകടത്തിൽ പെട്ടിരിക്കുന്നത്.

കുട്ടികൾ സഞ്ചരിച്ചിരുന്ന കാർ കണ്ടാൽ അതിനകത്തിരുന്നവർ രക്ഷപ്പെട്ടു എന്നാരും കരുതുകയില്ല. അതു പാടേ തകർന്നു പോയിരുന്നു. കാറും, അതിൽ ചെന്നിടിച്ച വാനും മണിക്കൂറുകളോളം അവിടെ കിടന്നു. എവിടെയാണിതെന്ന് ഓർക്കണം. രാഷ്ട്രപതി ഭവനു പിന്നിൽ, പ്രധാനമന്ത്രിയുടെ വസതിയിൽനിന്ന് കഷ്ടിച്ച് ഒരു കിലോമീറ്റർ പോലും അകലമില്ലാത്ത സ്ഥലം. തീൻമൂർത്തിഭവനിൽ നിന്നാരംഭിച്ച്, രാഷ്ട്രപതിഭവനെച്ചുറ്റി ലോഹ്യാ ആശുപത്രിക്കുമുന്നിൽ അവസാനിക്കുന്ന പ്രധാനപ്പെട്ട റോഡ്. പ്രധാനമന്ത്രിയുടെ ചെറുമക്കൾ സഞ്ചരിച്ച കാറിൽ, ആ വൈകുന്നേരം ഒരു വാൻ ചെന്നിടിച്ച ആ സംഭവം ഒരു യാദൃച്ഛികതയായി കരുതിത്തള്ളാൻ പലരും തയ്യാറായില്ല.

വി. ഐ. പി. കൾ സഞ്ചരിക്കുന്ന വാഹനങ്ങൾ ഇമ്മാതിരി അപകടങ്ങളിൽപ്പെടുകയാണെങ്കിൽ, ട്രാഫിക്പൊലീസിനെയോ സെക്യൂരിട്ടി പൊലീസിനെയോ മറ്റു നിയമപാലനവിഭാഗങ്ങളെയോകാൾ, അതു സൂക്ഷ്മമായി വിശകലനം ചെയ്യുന്നതും പഠിക്കുന്നതും മറ്റൊരു വിഭാഗക്കാരാണ്. ഇന്റലിജൻസ് വിഭാഗം. ഇവിടെ ഇപ്പോൾ സംഭവിച്ച ട്രാഫിക് അപകടത്തിൽ ഇന്റലിജൻ



സ് വിഭാഗം പലതും മണത്തു. അവരിൽ പല സംശയങ്ങളും നാമ്പിട്ടു. രാഷ്ട്രപതിയും പ്രധാനമന്ത്രിയും രാജീവ് ഗാന്ധിയും ഉൾപ്പെടെയുള്ള പ്രധാന വ്യക്തികളെ വധിക്കാൻ ചില ഗൂഢാലോചനകൾ നടന്നതു് കണ്ടുപിടിക്കപ്പെട്ടതായി ഔദ്യോഗികമായിത്തന്നെ വാർത്ത പുറത്തു വന്നിട്ട് നാലഞ്ചു ദിവസമേ ആയിരുന്നുള്ളു. അതുകൊണ്ടുകൂടിയാവണമെന്നു് നമുക്ക് ഊഹിക്കാം, ഇൻറലിജൻസ് വിഭാഗം പ്രധാനമന്ത്രിയുടെ സെക്യൂരിററി വിഭാഗത്തിനു് ഒരു മുന്നറിയിപ്പു നൽകി: ''ജാഗ്രതയോടിരിക്കു. പ്രധാനമന്ത്രിക്കു നേരെതന്നെ ആക്രമണശ്രമം ഉണ്ടായേക്കും.''

ഇതൊന്നുമില്ലെങ്കിൽത്തന്നെയും പ്രധാനമന്ത്രിയുടെ രക്ഷയ്ക്കു് ചുമതലയേററവർ ഇത്തരം ശ്രമങ്ങൾക്കെതിരെ, പ്രധാനമന്ത്രി ഉറങ്ങുമ്പോൾപ്പോലും ഉണർന്നിരിക്കേണ്ടവരാണു്. എക്കാലവും വിവാദങ്ങളുടെ കൊടും ചുഴികളിൽക്കൂടി ജീവിച്ചുപോരുന്നയാളാണു് പ്രധാനമന്ത്രി ഇന്ദിരാഗാന്ധി. ഇന്ത്യയിൽ ഇന്ദിരയോളം സ്നേഹവിദ്വേഷങ്ങൾക്കു് ഒരുപോലെ പാത്രമായ മറെറാരു രാഷ്ട്രീയ നേതാവുമില്ല. ഇന്ത്യക്കു പുറത്തുതന്നെയും ഇന്ദിരാഗാന്ധിക്കു് അനുകൂലമായും പ്രതികൂലമായും ഒരേ ശക്തിയിലാണു് വികാരങ്ങൾ. ചേരിചേരാപ്രസ്ഥാനത്തിൻെറ നായിക എന്ന നിലയിലും ഇന്ത്യൻ പ്രധാനമന്ത്രി എന്ന നിലയിലും ലോകത്തെ പല നിക്ഷിപ്ത താല്പര്യങ്ങളുടെയും വിദ്വേഷപാത്രമാണവർ. ഇന്ത്യയുടെ തൊട്ടടുത്ത അയൽരാജ്യങ്ങളിൽത്തന്നെ വലിയൊരു വിഭാഗം ഇന്ദിരാഗാന്ധിയെ ശത്രുതയോടെയാണു് കണ്ടിരുന്നതു് എന്നതു സത്യമാണു്. ഇന്ത്യയും ഇന്ത്യ പ്രതിനിധാനം ചെയ്യുന്ന വിശ്വാസപ്രമാണങ്ങൾക്കും വേണ്ടി വിട്ടുവീഴ്ചയില്ലാത്ത നിലപാടാണു് ഇന്ദിരാഗാന്ധി കൈക്കൊണ്ടിട്ടുള്ളതു്. ഇന്ദിരയെ ഒഴിവാക്കിയെടുത്താൽ ഇന്ത്യയെ വശപ്പെടുത്താം എന്നു കരുതുന്ന ശക്തികൾ വിദേശത്തുണ്ടെന്നുള്ളതും സത്യമാണു്. പല രാജ്യങ്ങളിലുംനിന്നു് ''അസൗകര്യമുളവാക്കുന്ന'' പ്രധാനമന്ത്രിമാരെയും പ്രസിഡൻറുമാരെയും കൊന്നുമാററിയിട്ടുള്ളതിനു് എത്രയെത്ര ദൃഷ്ടാന്തങ്ങൾ വേണമെങ്കിലും ഉണ്ടുതാനും. അതിനാൽ, ഒരു ഇൻറലിജൻസിൻെറയും മുന്നറിയിപ്പുകൂടാതെ തന്നെ ഇന്ദിരാഗാന്ധിയുടെ പരിരക്ഷയ്ക്കായി ഇരുപത്തിനാലുമണിക്കൂറും ശ്രദ്ധിച്ചിരിക്കുവാൻ സെക്യൂരിട്ടി വിഭാഗം ബാദ്ധ്യസ്ഥമാണു്. നാലോ അഞ്ചോ ലക്ഷം രൂപ കൈയിൽ കിട്ടിയാൽ ഒരു മന്ത്രിസഭതന്നെ തകർത്തുകൊടുക്കാൻ തയ്യാറുള്ളവരുടെ നാടായി ഈ രാജ്യം മാറിപ്പോയിരിക്കുന്നു. അതുപോലുള്ള തുക വല്ലതും കിട്ടിയാൽ ദേശീയഭദ്രതയും പ്രതിരോധവും സംബന്ധിച്ച ഏതു രഹസ്യവും ചോർത്തിക്കൊടുക്കുവാൻ തയ്യാറായി ഉന്നതരായ ചില സേനാ ഓഫീസർമാർ തന്നെയും മുന്നിട്ടിറങ്ങിയ രാജ്യമാണിതു്. ഇന്ദിരാഗാന്ധിയെപ്പോലുള്ള ഒരാളിൻെറ ജീവനു് എത്രകോടി രൂപ വേണമെങ്കിലും ചെലവിടാൻ മടിയില്ലാത്തവർ ഉണ്ടെന്ന സത്യവും നിഷേധിക്കേണ്ടതില്ല. ഇങ്ങനെ കരുതിക്കൂട്ടിയുള്ള ഗൂഢാലോചനയും ആസൂത്രണവുമൊന്നും കൂടാതെതന്നെ പ്രധാനമന്ത്രിക്കു നേരെ എത്രയോ തവണ ആക്രമണശ്രമങ്ങൾ നടന്നിരിക്കുന്നു. തനിക്കിറുക്കന്മാർ തന്നെയും കത്തിയും കല്ലുമായി അവർക്കുനേരെ ചാടിവീണ സംഭവങ്ങൾ പല പ്രാവശ്യം ഉണ്ടായിട്ടുണ്ടു്. ഇപ്പോഴാണെങ്കിൽ, പ്രധാനമന്ത്രി അവരുടെ ജീവിതത്തിലിതേവരെ ഉണ്ടാകാത്തവിധമുള്ള യഥാർത്ഥവധഭീഷണികൾക്കിടയിലുമാണു്. പഞ്ചാബിലേക്കുള്ള പടനീക്കവും, സുവർണ്ണക്ഷേത്രത്തിലെ യുദ്ധവും, സിക്കുമതഭ്രാന്തന്മാരുടെ തലവനായിരുന്ന ഭിന്ദ്രൻവാലയെ പട്ടാളം കൊന്നതും, ഇങ്ങനെ ഛിന്നഭിന്നമാക്കപ്പെട്ട ഖലിസ്ഥാൻ വാദത്തിൻെറ പ്രതികാരവാഞ്ഛയുമൊക്കെ ചേർന്നു്, അത്യന്തം അപകടകരമായ ഒരു സാഹചര്യമാണു് പ്രധാനമന്ത്രിയെ സദാ വലയം ചെയ്തിരുന്നതു്. ലണ്ടനിൽനിന്നു്, ഖലിസ്ഥാൻവാദക്കാരുടെ തലവനായ, 'ഖലിസ്ഥാൻ' എന്ന സങ്കല്പ സാമ്രാജ്യത്തിൻെറ പ്രസിഡൻറായി സ്വയം അവരോധിതനായ ഡോക്ടർ ചൗഹാൻ, ഇന്ദിരാഗാന്ധിയെ കൊന്നു് പകരംവീട്ടുമെന്നു് പ്രതിജ്ഞയെടുക്കുകയും അതു് ബ്രിട്ടനിലെ റേഡിയോ-ടെലിവിഷൻ ശൃംഖലവഴി ലോകമെങ്ങും വിളംബരപ്പെടുത്തുകയും ചെയ്തിട്ട് അധികകാലമായിട്ടുമില്ല. പാകിസ്ഥാനിലുള്ള ഏതോ ചിലരുടെ ഒത്താശകളോടെ, ഇന്ത്യൻ നേതാക്കളെ വധിക്കാൻ ചില സിക്കുകാരെ കരുവാക്കി ഗൂഢാലോചന നടക്കുന്നു



ഈ കവാടത്തിൽ കാവൽക്കാർ ഒഴിഞ്ഞ നേരമില്ലായിരുന്നു— സഫ്ദർജങ് ഗേററ്

സേനയുടെ ജാഗ്രത പ്രധാനമന്ത്രി പരിശോധിക്കുന്നു



എന്ന വിവരം പുറത്തായിട്ടോ, ഏതാനും ദിവസമേ ആയിട്ടുമുള്ളു.

അതൊരു വശം. മറെറാന്നു്, ഇന്ത്യയ്ക്കകത്തെ മററു ചില സാഹചര്യങ്ങൾ. രാജ്യത്തെ അടുത്ത പൊതു തിരഞ്ഞെടുപ്പിലേക്കു നയിക്കാനുള്ള അവസാന ഒരുക്കങ്ങളിലാണു് ഇന്ദിരാഗാന്ധി ഈ ദിവസങ്ങളിൽ. ശരിക്കു പറഞ്ഞാൽ തിരഞ്ഞെടുപ്പുതീയതി പ്രഖ്യാപിക്കേണ്ട താമസം മാത്രമേ ഉള്ളൂ. അവിവേകത്താൽ എന്തെങ്കിലും അതിസാഹസം കാണിക്കണമെന്നു വ്യാമോഹമുള്ളവർക്കു പററിയ സമയം.

ഈ പശ്ചാത്തലത്തിൽവേണം, ഒക്ടോബർ 30-ാം തീയതി രഹസ്യാന്വേഷണവിഭാഗത്തിൽ നിന്നു് പ്രധാനമന്ത്രിയുടെ സെക്യൂരിട്ടി വിഭാഗത്തിനു ലഭിച്ച ഏററവും ഒടുവിലത്തെ മുന്നറിയിപ്പിനെ കാണാൻ.

പ്രധാനമന്ത്രിക്കു വേണ്ടിയുള്ള സെക്യൂരിട്ടി സംവിധാനമെന്നതു് ഇന്ത്യയിലെ ഏററവും ശക്തമെന്നു കരുതപ്പെടുന്ന, അപ്രതിരോദ്ധ്യമെന്നു വിവരിക്കപ്പെടുന്ന ഒരു മഹാദുർഗ്ഗമാണു്. ലോകത്തു് ഇന്നു ലഭ്യമായ എല്ലാ നൂതന നിരീക്ഷണ സാമഗ്രികൾ, ആയുധങ്ങൾ, പ്രത്യേക പരിശീലനം സിദ്ധിച്ച കമാൻഡോകൾ, എതു സാഹചര്യവും നേടാൻ ത്രാണിയുള്ള ഭടജനങ്ങൾ എന്നുവേണ്ട, എഴുപതുകോടി ജനങ്ങളുടെ ഭരണാധികാരിയെ കാത്തുസൂക്ഷിക്കാൻ കോടിക്കണക്കിനു രൂപ ചെലവഴിച്ചാണു് ആ രക്ഷാവലയം നിലനിറുത്തിയിരിക്കുന്നതു്. പ്രധാനമന്ത്രി സ്വന്തം വസതിയിലായാലും ശരി, ഓഫീസിലായാലും ശരി, പാർലമെൻറ്മന്ദിരത്തിലായാലും ശരി, ഈ സെക്യൂരിട്ടി അറകൾ ആവശ്യമില്ലാതെ കടന്നുവരാൻ വായുവിനുപോലും ദുർഗ്ഗമമായിരിക്കുമെന്നാണു് വയ്പു്. സഫ്ദർ ജംഗ് റോഡിലെ അതികർക്കശമായ നിയന്ത്രണങ്ങളെപ്പററി കൂടക്കൂടെ പത്രങ്ങളിൽ വിമർശനം വരുന്നതു കണ്ടിട്ടില്ലേ? എല്ലാ സമയവും യുദ്ധകാലപരിതഃസ്ഥിതിയിലെന്നവണ്ണം നീക്കങ്ങൾ നിയന്ത്രിക്കപ്പെടുന്ന മേഖലയാണതു്. ഇക്കഴിഞ്ഞ സ്വാതന്ത്ര്യദിനത്തിനു് ചെങ്കോട്ടയിൽ പതാക ഉയർത്തിക്കൊണ്ടു് പ്രസംഗിക്കാൻ പ്രധാനമന്ത്രി ചെല്ലുന്നതിനു തൊട്ടുമുമ്പു്, അവരെപ്പോലെ വേഷമിട്ട മററു ചിലരെ കാറിൽ ചെങ്കോട്ടയിലേക്കുവിട്ട സെക്യൂരിട്ടി 'വൈഭവ'ത്തെപ്പററിയും വായിച്ചിട്ടില്ലേ? പ്രധാനമന്ത്രി സംസ്ഥാന പര്യടനങ്ങൾക്കു വരുമ്പോൾ, അവർ കടന്നുപോകേണ്ട പാതയോരങ്ങളും അവിടങ്ങളിലെ കെട്ടിടങ്ങളുമെല്ലാം ദിവസങ്ങൾക്കുമുമ്പേ തന്നെ പൊലിസിൻെറയും സെക്യൂരിട്ടി വിഭാഗങ്ങളുടെയും വിട്ടുവീഴ്ചയില്ലാത്ത അധീനതയിലാവുന്നതു കണ്ടിട്ടില്ലേ? ഡെൽഹിയിലാവട്ടെ, പ്രധാനമന്ത്രി സദാ പെരുമാറുന്നതും, അവരുടെ വസതി സ്ഥിതിചെയ്യുന്നതുമായ ആ സഫ്ദർ ജംഗ്റോഡ് പ്രദേശത്തു് സെക്യൂരിട്ടിക്കാരുടെ അനുമതികൂടാതെ ഒരു കരിയിലപോലും ചലിച്ചുകൂടാ എന്നതാണു് സങ്കല്പം. ഈ പ്രദേശം, സെക്യൂരിട്ടി ഏർപ്പാടുകളുടെ കാര്യക്ഷമത വർദ്ധിപ്പിക്കാനായി ഒരു പ്രത്യേക ജില്ലയായി തിരിച്ച് പൂർണ്ണമായ ഒരു ജില്ലാ പൊലിസ് സംവിധാനം തന്നെ അവിടെ ഏർപ്പെടുത്തിവച്ചിട്ടുണ്ടു്. ഒരു വൃത്തത്തിനുള്ളിൽ മറെറാന്നെന്നവിധം സെക്യൂരിട്ടി ഏർപ്പാടുകളുടെ മൂന്നു വലയങ്ങൾ ആ പ്രദേശത്തെച്ചുററി രാപകൽ കണ്ണുചിമ്മാതെ നില്ക്കണം. ആ ജില്ലയ്ക്കുവേണ്ടിയുള്ള സ്പെഷ്യൽ പൊലിസ്‌വിഭാഗം, ന്യൂഡെൽഹി പൊലിസിൻെറ വിഭാഗം, വി. ഐ. പി. കൾക്കുവേണ്ടിയുള്ള പൊലിസിൻെറ മറെറാരു വിഭാഗം. ഇതിനു പുറമേയാണ് വിവിധങ്ങളായ ഇൻറലിജൻസ് വിഭാഗക്കാരുടെ ഇലക്ട്രോണിക് ചെവികളും അദൃശ്യനയനങ്ങളും. പ്രത്യേക പരിശീലനം സിദ്ധിച്ചവരും, കാര്യക്ഷമതയിലും വിശ്വസ്തതയിലും നൂറുശതമാനവും സംശയാതീതരുമാവണം ഈ വലയങ്ങളിലെ ഉദ്യോഗസ്ഥരെന്നാണു വയ്പു്.



സ്വന്തം കാര്യമോർത്തല്ല— രാജ്യത്തിൻെറ ഭദ്രത ഓർത്താണ്



ഇത്രയും സുസജ്ജമായ രക്ഷാവലയങ്ങൾക്കും മുൻകരുതലുകൾക്കും കൂടിയാണു് ഒക്ടോബർ 30-ാം തീയതി വൈകുന്നേരം ഇൻറലിജൻസിൻെറ സുപ്രധാനമായ മുന്നറിയിപ്പു കിട്ടിയതെന്നോർക്കുക: ജാഗ്രതവേണം. പ്രധാനമന്ത്രിയുടെ നേർക്കു് ആക്രമണം നടക്കാൻ ഇടയുണ്ടു്.

ഈയിടെ ചില ദിവസങ്ങളിൽ സഫ്ദർ ജംഗ് റോഡ് പ്രദേശത്തു് യഥാർത്ഥ അപകടം നടന്നാലെന്നപോലെ, മുൻകൂട്ടി അറിയിപ്പൊന്നും നൽകാതെ സൈറൻ മുഴക്കുകയും സെക്യൂരിട്ടിക്കാരുടെ ജാഗ്രത പരിശോധിക്കാൻ റിഹേഴ്സൽ നടത്തുകയും ചെയ്തിട്ടുണ്ടു്. അതുപോലെ വല്ല റിഹേഴ്സലുമായിരിക്കും ഈ മുന്നറിയിപ്പെന്നു് വല്ലവരും ധരിച്ചോ?

അന്നു രാത്രി എട്ടു മണിക്കു് പ്രധാനമന്ത്രി ഒറീസയിൽ നിന്നു് മടങ്ങിയെത്തിയ ശേഷം, ഒരു തീരുമാനം മാത്രം ഉണ്ടായി: പിറേറ ദിവസം രാവിലെ പ്രധാനമന്ത്രിക്കായി നിശ്ചയിച്ചിരുന്ന ചില പരിപാടികൾ റദ്ദാക്കുക. അതായതു് രാവിലെ പ്രധാനമന്ത്രിയെക്കാണുവാൻ സന്ദർശകർക്കു് അനുമതി നൽകാതിരിക്കുക. അതു മാത്രം. മറെറല്ലാം ഭദ്രമാണല്ലോ. ഒമ്പതര മണിയോടെ പ്രധാനമന്ത്രിയുടെ ഔദ്യോഗികദിവസം ആരംഭിക്കാം—പീററർ ഉസ്തിനോവ് എന്ന ബ്രിട്ടീഷ് ചലച്ചിത്രകാരനു വേണ്ടി ഒരു

പുറത്തെയും അകത്തെയും കാവലിൻെറ വിശ്വാസത്തിൽ പേരക്കിടാവിനോടൊപ്പം ഒരു കുസൃതിക്കളി





വീഡിയോ റെക്കേഡിങ് സെഷനോടെ.

ആ റെക്കേർഡിങ് സെഷനുവേണ്ടി സ്വന്തം വീട്ടുവളപ്പിലൂടെ നടന്നുചെല്ലവെയാണ് ഇന്ത്യയുടെ പ്രധാനമന്ത്രിയെ അംഗരക്ഷകരായ രണ്ടുപേർ ചേർന്ന് ചതിവിൽ മൃഗീയമായി വെടിവച്ചു വീഴ്ത്തിയത്. മുന്നിൽ നിന്നതന്നെ ഒരുത്തൻ റിവോൾവർ കൊണ്ട് വച്ച വെടികളേററ് ഇന്ദിരാഗാന്ധി തറയിൽ പിടഞ്ഞുവീഴവേ, മററവൻ തൻെറ സ്റ്റെൻ ഗണ്ണിലെ ഉണ്ടകളും തീരുവോളം തുരുതുരാ നിറയൊഴിച്ച് 'ജോലി' പൂർത്തിയാക്കുകയാണ് ചെയ്തത്. വെടിവച്ചവർ യഥാർത്ഥത്തിൽ പ്രധാനമന്ത്രിയുടെ അംഗരക്ഷകരല്ല, പ്രധാനമന്ത്രിയുടെ വസതിയിൽനിന്ന് തൊട്ടടുത്ത കെട്ടിടത്തിലെ ഓഫീസിലേക്കുള്ള വഴിയിലെ വിക്കററു ഗേററിനിരുവശവും കാവൽ നില്ക്കുന്നവർ ആയിരുന്നു. വസതിയിൽ നിന്നിറങ്ങി, പോർട്ടിക്കോയിലൂടെ വലത്തോട്ടു തിരിഞ്ഞു നടന്ന് ഏതാനും വാര താണ്ടി വിക്കററുഗേററ് കടന്ന് അടുത്ത മുററത്തെ പുല്പരപ്പിലേക്ക് പ്രധാനമന്ത്രി കാൽവച്ചപ്പോഴായിരുന്നു ചതിയന്മാരുടെ തോക്കുകൾ തീ തുപ്പിയത്. ഇത്രയുംനേരം എ വി ടെ പ്പോ യി രു ന്നു പ്രധാനമന്ത്രിയുടെ അംഗരക്ഷകർ? ഔദ്യോഗികകൃത്യങ്ങളിൽ പ്രധാനമന്ത്രി വ്യാപരിച്ചുതുടങ്ങുന്ന നിമിഷംമുതൽ അവരുടെ ഓരോ ചലനത്തിനും കാവൽ നില്ക്കേണ്ടവർ ഉണ്ട്. ഇന്ത്യയെ ആകമാനം ദുരന്തത്തിലേക്കു നീക്കിയ ഈ നിമിഷങ്ങളിൽ അവർ എവിടെ ആയിരുന്നു? ഏതു പൊതുരംഗത്തും നിഴൽപോലെ ഇത്രയുംനാൾ കണ്ടിരുന്ന ആർ. കെ. ധവാൻ എന്ന സ്പെഷ്യൽ അസിസ്റ്റൻറ് ഈ സമയം എവിടെപ്പോയിരിക്കുകയായിരുന്നു? പ്രധാനമന്ത്രിയുടെ സ്റ്റാഫിലെ മററ് അംഗങ്ങൾ എന്തു ചെയ്യുകയായിരുന്നു? സെ ക്യൂ രി ട്ടി ക്കാ ർ ആയുധധാരികളാണെങ്കിൽപ്പോലും അവർ ആയുധത്തിൽ കൈവയ്ക്കുന്നത് എപ്പോൾ വേണമെന്നും എന്തിനു വേണമെന്നും പ്രത്യേകം വ്യവസ്ഥയുണ്ട്. വിക്കററ് ഗേററിൽ കാവൽ നില്ക്കുകയായിരുന്ന കൊലയാളികൾ രണ്ടും അവരുടെ തോക്കിൽ കൈവച്ചത് മിന്നൽവേഗത്തിൽത്തന്നെ ആയിക്കൊള്ളട്ടെ. അങ്ങനെ തോക്കിൽ കൈവയ്ക്കുകയും അതു പുറത്തെടുക്കുകയും ഉന്നം വയ്ക്കുകയും ചെയ്യുന്നത് ഒരു സെക്കൻഡിൻെറ നേരിയൊരംശംകൊണ്ടാണെങ്കിൽക്കൂടി ആ കൈകളെ അപ്പാടെ നിശ്ചലമാക്കത്തക്കവിധം വേണ്ടതു ചെയ്യാൻ ബാദ്ധ്യസ്ഥരായ അംഗരക്ഷകർ പ്രധാനമന്ത്രിക്കുണ്ട്. പ്രധാനമന്ത്രി കടന്നുപോകുമ്പോൾ അംഗരക്ഷകനുപോലും അനാവശ്യമായ ചലനം പാടില്ല. അതു തടയപ്പെടണം. എന്നാൽ ഇവിടെ ഒരു റിവോൾവറും ഒരു സ്റ്റെൻഗണ്ണും പ്രധാനമന്ത്രിക്കുനേരേ ചൂണ്ടപ്പെട്ടപ്പോൾ എവിടെപ്പോയിരുന്നു ഈ അംഗരക്ഷകർ?

കളിക്കാനിറങ്ങിപ്പോകുന്ന കുട്ടിയെപ്പോലെ ഒരു പ്രധാനമന്ത്രി ഔദ്യോഗികകൃത്യങ്ങൾക്കായി വീട്ടിൽനിന്ന് ഒററയ്ക്ക് ഇറങ്ങിപ്പോകുക എന്നത് ഇന്നത്തെ ഡെൽഹിയിൽ സങ്കല്പിക്കാവുന്നതല്ല. അതു് അങ്ങനെ സങ്കല്പിക്കാമെങ്കിൽ ഇന്ദിരാഗാന്ധിയെച്ചുററി ഇത്രയും വലിയ രക്ഷാസജ്ജീകരണങ്ങൾ ഉണ്ടാക്കിവയ്ക്കേണ്ട കാര്യമില്ല. ഇസ്രയേലിൽ കുറേക്കൊല്ലംമുമ്പ് പ്രധാനമന്ത്രിയായിരുന്ന ഗോൾഡാമെയ്ർ ഒററയ്ക്കൊരു മുറിയിലായിരുന്നു താമസം. അവർ രാവിലെ എഴുന്നേററ് തെരുവിലൂടെ മറേറതു് പൗരനെയുംപോലെ നടന്ന കമ്പോളത്തിൽച്ചെന്ന് ഭക്ഷ്യസാധനങ്ങളും വാങ്ങി വരുമായിരുന്നു. അതെല്ലാം സ്വയം പാകംചെയ്ത് കഴിച്ചശേഷം നടന്നുതന്നെ പ്രധാനമന്ത്രിയുടെ ജോലികൾ നിർവ്വഹിക്കാൻ ഓഫീസിലും പോകുമായിരുന്നു. ഇതു വല്ലതും

**ഈ കുഞ്ഞുപോലും ഗൂഢാലോചകരുടെ ലക്ഷ്യമായിരുന്നു**

ഇക്കാലത്തു് ഇന്ത്യയിൽ സങ്കല്പിക്കാനാവുന്നതാണോ!

സ്വന്തം വസതി സ്ഥിതിചെയ്യുന്ന വളപ്പിലെതന്നെ അടുത്ത ഓഫീസ് കെട്ടിടത്തിലേക്ക് പ്രധാനമന്ത്രി ഇന്ദിരാഗാന്ധി നടന്നു ചെല്ലവേ, പിന്നാലെ ഒരു സെക്യൂരിട്ടി ഉദ്യോഗസ്ഥനും ഉണ്ടായിരുന്നുവത്രെ. പിന്നിൽനിന്ന് മററാരോ അയാളെ കൈതട്ടി വിളിച്ചുവെന്നും, അങ്ങനെ അയാൾ തിരിഞ്ഞുനോക്കിയതക്കത്തിനാണ് വിക്കററ് ഗേററിനിരുവശത്തുമായി നിന്ന കൊലയാളിക്കാവൽക്കാർ വെടിയുതിർത്തതെന്നും ചിലർ പറഞ്ഞുപരത്തിക്കാണുന്നു. ഇതു ശരിയോ തെററോ എന്ന് അറിയാറായിട്ടില്ല. (പ്രധാനമന്ത്രി മരണമടഞ്ഞ ശരിയായ സമയംപോലും ഇതേവരെ പുറത്താർക്കും അറിവില്ലല്ലോ.) ഇതു ശരിയാണെങ്കിൽ, പ്രധാനമന്ത്രിയുടെ വസതിയിൽത്തന്നെ ഉണ്ടായിരുന്ന മറേറതോ ഒരാളിനുകൂടി ഈ വധത്തിൽ പങ്കുണ്ടെന്നു വരുന്നു.

ഒരാഴ്ചത്തെ അവധിയിൽ വടക്കൻ പഞ്ചാബിൽ, പാകിസ്ഥാനുമായുള്ള അതിർത്തിക്കടുത്ത് എവിടെയോ ഉള്ള സ്വന്തം വീട്ടിൽ പോയിവന്ന ഒരാളാണ് ഘാതകരിലൊരാൾ. ഇന്ദിരാഗാന്ധിയുമായി വളരെ അടുത്തുനില്ക്കാൻ അവസരം കിട്ടത്തക്കവിധത്തിലുള്ള ജോലിക്കാരനായ ഇയാൾ, പഞ്ചാബിലെ സിക്കുതീകരന്മാരുടെ ഇപ്പോഴത്തെ ആസ്ഥാനമെന്നു കരുതപ്പെടുന്ന ഒരു പ്രദേശത്ത് പോകുന്നുവെന്നോ പോയിരിക്കുന്നുവെന്നോ കണ്ടപ്പോൾ, അതു് ശ്രദ്ധിക്കേണ്ട സംഗതിയാണെന്ന് സഫ്ദർജങ് റോഡിലെ ഒന്നാംനമ്പർ വസതിയിലെ ഇൻറലിജൻസ് ഫീൽഡ് മാർഷലുകളായി വിലസുന്നവരിലാർക്കെങ്കിലും തോന്നാതെ പോയതെന്താണ്? അതും പോകട്ടെ. അയാൾ അവധി കഴിഞ്ഞ് മടങ്ങിവന്നപ്പോഴെങ്കിലും അയാളെ നിരീക്ഷണത്തിനു വിധേയമാക്കണമെന്നു് ആർക്കെങ്കിലും തോന്നാത്തതെന്താണ്? ഉച്ചയ്ക്കുശേഷം മാത്രം ജോലിക്കു വന്നാൽ മതിയാവുന്ന അയാൾ വയറിളക്കമെന്ന നാട്യത്തിൽ രാവിലത്തെ ഷിഫ്ടിൽ ജോലി വേണമെന്നു പറഞ്ഞപ്പോൾ അതു് ഒന്നു വെരിഫൈ ചെയ്യണമെന്ന് ഉത്തരവാദിത്വമുള്ള അധികൃതർക്ക് തോന്നാത്തതെന്താണ്? അയാളോടൊപ്പം തന്നെ മറെറാരു സിക്ക് കോൺസ്റ്റബിളിനും ജോലിസമയം വേണമെന്ന ആവശ്യമുണ്ടായപ്പോൾ അതിലെങ്കിലും വല്ല സംശയവും തോന്നാൻ പ്രധാനമന്ത്രിയുടെ സെക്യൂരിട്ടിക്കു മേൽനോട്ടം വഹിക്കുന്ന ഏതെങ്കിലും ഒരു പ്രമാണിക്കു തോന്നാതിരുന്നതെന്താണ്? പ്രധാനമന്ത്രി വെടിയുണ്ട തുളയ്ക്കാത്ത ജാക്കററണിയുന്നതെപ്പോൾ, അണിയാത്തതെപ്പോൾ എന്നും മററും തിട്ടമുണ്ടായിട്ടാണ് 'ഘാതക'ന്മാർ അവർക്കുനേരെ തോക്കെടുത്തത്. ഈ വിവരം ഈ കാവൽക്കാർക്കു കിട്ടത്തക്കവിധം അയഞ്ഞതാണോ പ്രധാനമന്ത്രിയെ ചുററിയുള്ള സെക്യൂരിട്ടി വലയത്തിൻെറ അഗമ്യത എന്ന സംഗതി? പ്രധാനമന്ത്രിയുടെ വസതിയിൽ സദാസമയവും ഒരു ആംബുലൻസ് ഉണ്ടായിരിക്കണമെ



**അവരുടെ സ്വകാര്യനിമിഷ ം പോലും തോക്കിൻെറ നിഴലിലായിരുന്നോ?**

ന്നും ഒരു ഡോക്ടർ വേണമെന്നുമൊക്കെ നിബന്ധനയുണ്ടത്രേ. പ്രധാനമന്ത്രി സ്വന്തം മുററത്തു വെടിയേററുവീണപ്പോൾ ആ പരിസരത്തെങ്ങും ഉണ്ടായിരുന്നില്ല ഒരു ഡോക്ടർ. ഒരു ആംബാസഡർകാറല്ലാതെ ആംബുലൻസൊന്നുമുണ്ടായിരുന്നില്ല. അരോഗദൃഢഗാത്രയായ പ്രധാനമന്ത്രിക്ക് പെട്ടെന്നൊന്നും ഹൃദ്രോഗബാധ ഉണ്ടാവുകയില്ലെന്നുറപ്പിക്കൽ മാത്രമാണ് ഡോക്ടറുടെ കർത്തവ്യമെങ്കിൽ, പ്രധാനമന്ത്രിയുടെ വസതിയുടെ വളപ്പിനുചുററും മുള്ളുവേലിയുടെ തൂണുകൾപോലെ വാരയ്ക്കൊന്നിനൊന്നവണ്ണം ഇൻഡോ—ടിബററൻ അതിർത്തിസേനയിലെ കരുത്തന്മാരായ കമാൻഡോകളെ തോക്കും പിടിച്ച് കാവൽ നിറുത്തിപ്പോന്നതിൻെറ ആവശ്യമെന്താണെന്നുകൂടി പറഞ്ഞുതരേണ്ടതുണ്ട്: പ്രധാനമന്ത്രിക്കുനേരെ ഏതു നിമിഷവും, ഏതു രീതിയിലും, ആക്രമണമുണ്ടായേക്കാമെന്ന സങ്കല്പത്തിൽ, അവരുടെ വസതിയോടനുബന്ധിച്ചുതന്നെ അടിയന്തര ചികിത്സകൾക്കും, വേണ്ടിവന്നാൽ ശസ്ത്രക്രിയകൾക്കുപോലും സൗകര്യമുണ്ടായിരിക്കേണ്ടതാണ്. ഇങ്ങനെയൊക്കെ ഏർപ്പാടുണ്ടെന്ന ധാരണ ഏതായാലും പുറത്തു നിലവിലുമുണ്ടായിരുന്നു. ഇക്കാര്യത്തിൽ ഇന്ത്യയിലെ മറേറതൊരു പൗരനേയുംപോലെ നിസ്സഹായ ആയിരുന്നു ഇന്ദിരാഗാന്ധി എന്നാണ് ഇപ്പോൾ വെളിപ്പെട്ടിരിക്കുന്നത്. അങ്ങേയററം ഉത്തരവാദിത്വ ശൂന്യമായ ഈ പാളിച്ചയ്ക്ക് ആരെങ്കിലുമുണ്ടോ ഉത്തരം പറയാൻ! ചോരയിൽക്കുളിച്ചുവീണ പ്രധാനമന്ത്രിയെ അവരുടെ മകൻെറ ഭാര്യ സോണിയയും പി. എ. ആയ ധവാനുംകൂടി എടുത്ത് കാറിലിട്ടാണ് ആശുപത്രിയിലേക്കു കൊണ്ടുപോയത്. ധാരധാരയായി ചോരവാർന്ന് ഏതാണ്ട് നിശ്ചേതനമായി മാറിയ പ്രധാനമന്ത്രിയെക്കൊണ്ടു ചെല്ലുന്നത് നാലോളം കിലോമീററർ അകലത്തുള്ള ആൾ ഇന്ത്യാ ഇൻസ്റ്റിററ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിലേക്കാണ്. അത്യന്തം പ്രാധാന്യമുള്ള ഒരാളെ ഇങ്ങനെ അടിയന്തര ചികിത്സയ്ക്കായി ആശുപത്രിയിലേക്കു കൊണ്ടുവരുന്നുണ്ടെന്ന് അവിടെ വിളിച്ചറിയിക്കാൻ തക്ക മനസ്സാന്നിദ്ധ്യമുള്ള ഒരൊററ അംഗരക്ഷകനെങ്കിലും ആ വലിയ സ്ഥാനത്തെ വാനരപ്പടയിലില്ലാതെ പോയതെന്താണ്? ഒന്നും പറയണ്ട.

എന്നിട്ടോ? നേരേ വസ്ത്രാധാരണം പോലും ചെയ്യാൻ കഴിയാതെ. കുളിമുറിയിൽ നിന്ന് ഡ്രെസ്സിങ് ഗൗൺ മാത്രമായി ഇറങ്ങി ഓടിയ സോണിയാഗാന്ധി ആശുപത്രിയുടെ നടയിൽ കാഷ്വാൽററി വാർഡിലേക്കുള്ള ഗേററു തുറന്നു കിട്ടാനായി മിനിട്ടുകളോളം കാറിൽ ചോരവാർന്നൊലിക്കുന്ന ഇന്ത്യൻ പ്രധാനമന്ത്രിയുമായി കാത്തുനിൽക്കേണ്ടിവന്നു. ഏതോ ജോലിക്കാരൻവന്ന് ഗേററുതുറന്ന് കാർ അകത്തേക്ക് പ്രവേശിക്കുന്നു. സോണിയാഗാന്ധി ഇറങ്ങി ഓടി കാഷ്വാൽററി വാർഡിലെ ഡോക്ടർമാരോട് നിലവിളിച്ചു പറഞ്ഞു: മാഡത്തിനു മുറിവേററിരിക്കുന്നു. ഏതോ ഒരു മാഡം, എന്തോ ഒരു മുറിവ് എന്നേ അവിടുണ്ടായിരുന്ന ഡോക്ടർമാർക്കു തോന്നിയുള്ളൂ. സോണിയയെ അവർ തിരിച്ചറിഞ്ഞതു പോലുമില്ല. എങ്ങനെ അറിയാൻ? ഇമ്മാതിരി വേഷത്തിൽ ഇങ്ങനെ അലമുറയിട്ടുകൊണ്ട് അനാഥമായി ഒരു സ്ത്രീ കടന്നുവന്നാൽ, ആ 'അനാഥത്വം' ഇന്ത്യൻ പ്രധാനമന്ത്രിയുടെ വസതിയുമായി ബന്ധപ്പെടുത്താനുള്ള മൗഢ്യം സാധാരണഗതിയിലാർക്കും ഉണ്ടാവാനിടയില്ല. ഒടുവിൽ, വിലയേറിയ നിരവധി മിനിട്ടുകൾ കഴിഞ്ഞശേഷം, സ്ട്രെച്ചർവലിക്കുന്ന ഏതോ ഒരു ജോലിക്കാരനാണ് കാറിൽ ചോരയിൽ കുളിച്ചു കിടക്കുന്നത് ഇന്ത്യയുടെ പ്രധാനമന്ത്രിയാണെന്ന്—ലോകത്തെ ഏററവും അധികാരശക്തിയായ ഇന്ദിരാഗാന്ധിയാണെന്ന് തിരിച്ചറിഞ്ഞത്. എന്തിനേറെപ്പറയുന്നു! കാറിൽ നിന്നു നേരെ അടിയന്തര ശസ്ത്രക്രിയാ മുറിയിലേക്ക് നിമിഷനേരം കൊണ്ടെത്തിക്കേണ്ട പ്രധാനമന്ത്രിയുടെ ആ നിശ്ചേതന ശരീരം ജൂനിയർ ഡോക്ടർമാരുടെ അമ്പരപ്പിനിടയിൽക്കൂടിയൊക്കെക്കടന്ന് ശസ്ത്രക്രിയാ മേശയിലെത്തിയപ്പോൾ വിലപ്പെട്ട നിമിഷങ്ങളെല്ലാം കഴിഞ്ഞുപോയിരുന്നു. പ്രധാനമന്ത്രിക്കു വെടിയേററു എന്നറിഞ്ഞ നിമിഷം തന്നെ ആശുപത്രിയിലേക്ക് ഒരു അടിയന്തര സന്ദേശമയയ്ക്കാൻ ഒരു

((ശേഷം 35-ാം പേജിൽ)

**ഇമ്മാതിരി സന്ദർഭങ്ങളിലെല്ലാം ആ മൈതാനങ്ങളും പരിസരത്തെ വീഥികളും കെട്ടിടങ്ങളുമെല്ലാം സെക്യൂരിററിക്കാർ നിയന്ത്രണത്തിലാക്കിയിരുന്നു**





ഈ നൂററാണ്ടിലെ ഒരു ധീരവനിതയായിരുന്നു ഇന്ദിരാഗാന്ധി. രണ്ടു ദശാബ്ദ കാലം ആ ധീരവനിത ഇന്ത്യയെ നയിച്ചു. ഇന്ത്യയുടെ വിധി നിർണ്ണയിച്ചു കൊണ്ടു്, ഇന്ത്യയുടെ ആത്മാവിൽ ഇന്ദിര ജീവിച്ചു. തന്റെ അവസാനത്തെ തുള്ളി ചോരയും ഇന്ത്യയ്ക്കുവേണ്ടി അർപ്പിക്കുമെന്നു് വെടിയേററു മരിച്ചു വീഴുന്നതിന്റെ തലേന്നാളും അവർ പ്രഖ്യാപിച്ചിരുന്നു. ഇന്നു് ഇന്ദിര യമുനയുടെ തീരത്തു് ഒരാശയമായി അന്ത്യനിദ്രകൊള്ളുന്നു .ചരിത്ര സ്മരണകളിൽ മങ്ങാതെ തെളിയുന്ന ആ ജീവിതത്തിന്റെ ചിത്രങ്ങളാണു് തുടർന്നുള്ള പേജുകളിൽ.





"നമ്മൾ നേരിടുന്ന ബൃഹത്തായ പ്രശ്നങ്ങളോടുള്ള എന്റെ സമീപനം എളിമ നിറഞ്ഞതാണു്."

അയൽ രാജ്യവുമായുള്ള സൗഹാർദ്ദത്തിനായി — സിംലയിൽ വച്ചു് യുദ്ധമില്ലാ കരാറിൽ ഒപ്പുവച്ചു ശേഷം പാകിസ്ഥാൻ പ്രസിഡൻറ് ഭൂട്ടോ, അദ്ദേഹത്തിന്റെ മകൾ ബേനസീർ എന്നിവരോടൊപ്പം.



ആദിവാസി നർത്തകികളോടൊപ്പം നൃത്തം വയ്ക്കുന്ന പ്രധാനമന്ത്രി.

"അവസരം കാത്തുനിൽക്കുന്നവരോട് എനിക്ക് ഒരനുഭാവവുമില്ല. വല്ലവരും വഴികാണിച്ചുതരും എന്ന് ഈ ചെറുപ്പക്കാർ കരുതുന്നതെന്തിനാണ്?"



നന്നേ ചെറുപ്പംതൊട്ടേ ഇന്ദിര വിദേശങ്ങളിൽ സഞ്ചരിച്ചിരുന്നു. അപ്പൂപ്പൻ, അമ്മ, അച്ഛൻ എന്നിവരോടൊപ്പം ഇംഗ്ലണ്ടിലെ ഗ്ലാസ്ഗോയിൽ—1927.



ബാലികയായ പ്രിയദർശിനി സ്വരൂപ്റാണിയോടും കമലാനെഹ്റുവിനോടുമൊപ്പം. (വലത്ത്)



നെഹ്റു, കമലാനെഹ്റു, കൃഷ്ണാഹഥീസിംഗ് എന്നിവരോടൊത്ത്. 1935-ലെ ഒരു ചിത്രം.

"മുതിർന്നവരുടെ ഉപദേശനിർദ്ദേശങ്ങൾ നമ്മുടെ ചെറുപ്പക്കാർ അതുപോലങ്ങു വിഴുങ്ങരുത്. എന്നാൽ നിഷേധാത്മക സമീപനവും നന്നല്ല."

Geneva
6-6-26

My dear mummie and papu
I am sorry that I wasn't good. But from to-day I am going to be good. And if I am not good do not speak to me. And I will try my best to be good. And I will do what ever you tell me to do.

Love from your
Indu

നല്ലവളാകും എന്ന പ്രതിജ്ഞ— അച്ഛനമ്മയ്ക്കും ഇന്ദിരയുടെ കത്ത്. 1926 ജൂണിൽ ജനീവയിൽ നിന്നെഴുതിയത്.



'ഹരിശ്ചന്ദ്ര' നാടകത്തിലെ രോഹിതാശ്വന്റെ വേഷത്തിൽ ഇന്ദിര. കാശ്മീരി ഡ്രമാറ്റിക് അസോസിയേഷൻ അലഹാബാദിൽ നാടകമവതരിപ്പിച്ചപ്പോൾ.

"ഞാൻ വായിച്ച ഒരു പദ്യം ഓർമ്മ വരുന്നു: ആരോ വാതിലിൽ മുട്ടി. വീണ്ടും മുട്ടി. 'ആരാണ്?' 'ഏകാകിയായ ഒരു പാവം പാപം,' മറുപടി.
'വരൂ,' ഞാൻ പറഞ്ഞു. അങ്ങനെ സമസ്ത പാപങ്ങളും അകത്തു കടന്നു."



കൗതുകങ്ങളുടെ ഉറമ്മറി. വീട്ടിനുള്ളിൽ പുറം ക്യാമറകൾ പ്രവേശിപ്പിക്കപ്പെട്ട അപൂർവ്വ നിമിഷങ്ങളിലൊന്ന്.



പ്രധാനമന്ത്രി— പ്രസിഡന്റ് സത്യവാചകം ചൊല്ലിക്കൊടുക്കുന്നു.

"ഇന്ത്യയുടെ ആദ്ധ്യാത്മിക ചിന്തയെക്കുറിച്ച് സംസാരിക്കുക റൊമാന്റിക് ആയ ഒരു കാര്യമാണ്. എന്നാൽ ഒരു ജനതയെന്ന നിലയിൽ ഇന്ത്യക്കാർ ആദ്ധ്യാത്മിക ചിന്തയും ഭൗതികവാദവും ചേർന്ന ഒരു മിശ്രിതത്തിലാണ്, പൊതുവേ."



ധ്യാനത്തിൽ മുഴുകിയ ഇന്ദിര.



തീൻമൂർത്തിഭവൻ. പ്രധാനമന്ത്രിയായിരുന്നപ്പോൾ നെഹ്രുവിന്റെ വസതി. ഇപ്പോൾ നെഹ്രുമെമ്മോറിയൽ മ്യൂസിയം.

''അവസരങ്ങൾകൂടുമ്പോൾ അഭിലാഷങ്ങളും കൂടും. വ്യക്തികളായാലും സമൂഹങ്ങളായാലും ഇതുതന്നെയാണ് കാര്യം.''



മക്കൾ ഇന്ദിരയുടെ ദൗർബ്ബല്യമായിരുന്നു. അവരോടൊപ്പം കളിക്കാനും കളിപറയാനും കഥകൾ പറയാനും, ഇന്ദിരയ്ക്ക് എന്നും കൊതിയായിരുന്നു. സഞ്ജയും രാജീവും അമ്മയോടൊപ്പം.



ഇന്ത്യൻ രാഷ്ട്രീയത്തിലെ കണ്ണിമുറിയാത്ത മൂന്നുതലമുറ—നെഹ്റു, ഇന്ദിര, രാജീവ്, സഞ്ജയ്.





''ഇന്ത്യൻ പൗരത്വം ഒരുതരം കൂട്ടുപൗരത്വമാണ്. ഏതു സമുദായത്തിലോ ജാതിയിലോ മതത്തിലോ ഭാഷയിലോ പെട്ടയാളാവട്ടെ, ഒരു പൗരനുണ്ടാകുന്ന അപകടം മറ്റു പൗരന്മാരെയും ബാധിക്കുമെന്നോർക്കുക.''

രാജ്ഘട്ടിലെ ഗാന്ധി സമാധിയിൽ, പഴയ തലമുറയിൽപ്പെട്ട നേതാക്കളോടൊപ്പം ദുഃഖം പങ്കിടാൻ. നെഹ്റു, പത്മജാ നായിഡു, അബ്ദുൾകലാം ആസാദ് തുടങ്ങിയവരുടെ നടുവിൽ ഇന്ദിര.



റംഗൂൺ സന്ദർശനവേളയിൽ പിതാവിന്റെ കൂടെ.

"ചരിത്രത്തിൻെറ നിർണ്ണായക മുഹൂർത്തങ്ങളിൽ കർമ്മജീവിതം നയിക്കുന്നവരും ആശയജീവിതം നയിക്കുന്നവരും വെവ്വേറെ അറകളിലല്ല ജീവിക്കുന്നത്. അവർ കൈകോർത്തുപിടിച്ച് മുന്നേറി ജനങ്ങളെ അവരുടെ പിന്നിൽ അണിനിരത്തുന്നു. അങ്ങനെ അവർ വിപ്ലവങ്ങൾ നയിക്കുന്നു."



അച്ഛനോടൊപ്പം നൈജീരിയ സന്ദർശിച്ചപ്പോൾ അവിടത്തെ പരമ്പരാഗത വേഷത്തിൽ.



അധികാരത്തിൻെറ ഏണിപ്പടികയറാൻ അച്ഛൻ മകളെ സഹായിച്ചിരുന്നു.



തത്വചിന്തകരായ ഭരണാധികാരികളുമായുള്ള നിരന്തരസമ്പർക്കത്തിലൂടെ കരുത്തുനേടിയ രാഷ്ട്രീയ വ്യക്തിത്വം-നെഹ്രു, ഡോ: എസ്. രാധാകൃഷ്ണൻ, ഇന്ദിരാഗാന്ധി.



"ചേരിചേരായ്മയ്ക്ക് ഞങ്ങളെ സംബന്ധിച്ചിടത്തോളം നിഷ്പക്ഷത പുലർത്തലോ സംഭവങ്ങളോടു നിസ്സംഗത കാട്ടുകയോ സൈനികച്ചേരികളിൽപ്പെട്ട രാജ്യങ്ങളുമായ ബന്ധപ്പെടാതിരിക്കലോ എന്നൊന്നുമല്ല അർത്ഥം. ഞങ്ങൾ ഒരു സൈനികച്ചേരിയിലും ചേരില്ലാ, എന്നും, മറേറതെങ്കിലും രാജ്യത്താൽ നയിക്കപ്പെടില്ല എന്നുമേ അർത്ഥമുള്ളൂ."

ചേരിചേരാപ്രസ്ഥാനത്തിൻെറ ഹൃദയത്തോടും തലച്ചോറിനോടുമൊത്ത്. കൃഷ്ണമേനോൻ, ഇന്ദിര, നെഹ്റു.



പൂക്കളെ സ്നേഹിച്ച അച്ഛനും മകളും—ഒരു അപൂർവ്വചിത്രം.

"സോഷ്യലിസം എന്താണ്? ലളിതമായ ഒരു നിർവചനം പറയാം. ദാരിദ്ര്യവും, അസമത്വവും നീങ്ങി, എല്ലാവർക്കും തുല്യാവസരങ്ങളിലൂടെ പുരോഗമിക്കാൻ കഴിയുന്ന അവസ്ഥയാണത്."

"നാം ഇന്ന് ചുററിനും ഇരുട്ടാണ് കാണുന്നത്. എന്നാൽ ഈ ഇരുട്ടിനു നടുവിൽ ഒരു ചൈതന്യബിന്ദു നാം കാണുന്നില്ലേ? അതു നമുക്ക് പ്രത്യാശകൾ നൽകുന്നു."



നിർണ്ണായക ഘട്ടത്തിൽ ഇന്ത്യയെ നയിച്ച മൂന്നു സാരഥികൾ— നെഹ്രു, ശാസ്ത്രി, ഇന്ദിര.

അച്ഛന്റെ മരണത്തിനു രണ്ടുദിവസം മുമ്പ് ഡെറാഡൂണിൽ.



വിധവയായ ഇന്ദിരയ്ക്ക് അച്ഛനും നഷ്ടപ്പെട്ടപ്പോൾ—

''ജാലിയൻ വാലാബാഗിലെ കൂട്ടക്കുരുതിക്കു പകരം വീട്ടാൻ ആഹ്വാനം ചെയ്യുന്ന ദേശഭക്തിഗാനങ്ങൾ അക്കാലത്തു മുഴങ്ങിയിരുന്നതു് ഞാൻ ഓർക്കുന്നു. ആ കുരുതിക്കു് ഉത്തരവാദിയായ മൈക്കൽ ഒ ഡയറിനെ കൊല്ലാൻ ഒരു പഞ്ചാബി യുവാവു് ഇരുപതു കൊല്ലം കാത്തിരുന്നു. എന്നാൽ ഗാന്ധിജി നമ്മെ പഠിപ്പിച്ചതു് മറെറാരു പാതയായിരുന്നു.''



പ്രിയദർശിനിക്കു് ആശീർവാദം.



ദാമ്പത്യത്തിലേക്കു് കാലൂന്നിയ നിമിഷം. 1942 മാർച്ച് 26-ാം തീയതിയാണു് ഫിറോസ്ഗാന്ധി ഇന്ദിരയെ വരണമാല്യം അണിയിച്ചതു്.



''മതനിരപേക്ഷതയ്ക്കു വേണ്ടിയുള്ള പോരാട്ടവും ഒരുമയ്ക്കുവേണ്ടിയുള്ള പോരാട്ടവും വാക്കുകളിൽ മാത്രമല്ല; നമ്മുടെ ഹൃദയത്തിലും മനസ്സിലും വേണം. എന്നാൽ ഇതു നമുക്കു് ഉളവാക്കാൻ കഴിഞ്ഞിട്ടില്ല.''



ഫിറോസ് ഗാന്ധിയുടെ ക്യാമറ പകർത്തിയ ഇന്ദിരയുടെ ഒരു യൗവ്വനഭാവം (1936).



ചെറുപ്പകാലത്തു് ഇന്ദിര ഏകാകിനിയായിരുന്നു. അച്ഛൻ ജയിലിൽ, അമ്മ കിടപ്പിലും. ഓമനിക്കാൻ ആരുമില്ലാത്ത കൗമാരവും.

ഉപദേശം നൽകുന്നതു് എനിക്കു വശമില്ല. ചെറുപ്പകാലത്തു് ഞാനാരിൽ നിന്നും ഉപദേശം സ്വീകരിച്ചിരുന്നുമില്ല.''



അമ്മയുടെ മടിത്തട്ടിൽ— അമ്മയുടെയും അച്ഛൻെറയും പ്രേരണാശക്തിയായിരുന്നുവെന്നു് ഇന്ദിര പറയുമായിരുന്നു.



ഒരു കുടുംബചിത്രം—മോത്തിലാൽ, ജവഹർ, കമല, സ്വരൂപറാണിയുടെ മടിയിൽ കൈക്കുഞ്ഞായ ഇന്ദിര.



(17-ാം പേജിൽ നിന്നു തുടർച്ച)

മോട്ടോർ സൈക്കിളിലോ ജിപ്പിലോ ഒരു ദൂതനെ വിടാൻ, എല്ലാം തയ്യാറായിക്കൊള്ളണമെന്നാവശ്യപ്പെടാൻ ഒരു പൂച്ചക്കുഞ്ഞുപോലും ഇല്ലാതെ പോകത്തക്കവിധം ഉത്തരവാദിത്വശൂന്യമായതെങ്ങനെ ഇന്ത്യൻ പ്രധാനമന്ത്രിയുടെ സ്റ്റാഫ്?

മറെറാരുവശം. പ്രധാനമന്ത്രിയെ രണ്ടു സെക്യൂരിട്ടി പൊലീസുകാർ വെടിവച്ചതുകണ്ടു് മററു സെക്യൂരിട്ടി പൊലീസുകാർ എന്തുചെയ്തു? അവർ ആ പെരുംകുററവാളികളിലൊരുത്തനെ വെടിവച്ചുകൊന്നു. മറേറവനെയും വെടിവച്ചിട്ടു. വളരെ ശ്രദ്ധിച്ചു വിശകലനംചെയ്യേണ്ട ഒരു കാര്യമാണിതു്. പ്രധാനമന്ത്രിയെ കൊല്ലാൻ സഫലമായി ശ്രമിച്ച ആ രണ്ടുപേരുമാണു് ഈ സംഭവത്തിൻെറ രഹസ്യങ്ങളിലേക്കുള്ള താക്കോലുകൾ. അതു രണ്ടുംപോയാൽ ഈ സംഭവം തുമ്പില്ലാതെ അലയേണ്ടി വരും. എന്നിരിക്കെ, അവരിലൊരാളിനെ കൊല്ലുകയും മറേറയാളിനെ മരണത്തിൻെറ വക്കോളം പരിക്കേല്പിക്കുകയും ചെയ്യത്തക്കവിധമുള്ള മൂഢത്വം കാണിക്കത്തക്കവിധം അശിക്ഷിതമാണോ ഇന്ത്യൻ പ്രധാനമന്ത്രിയെ ചുററിനിറുത്തിയിരുന്ന സെക്യൂരിട്ടി പൊലീസുകാർ. പ്രധാനമന്ത്രിയെ ആക്രമിക്കാൻ കൈപൊക്കുംമുമ്പുതന്നെ ആ രണ്ടെണ്ണത്തിനെയും വെടിവച്ചു വീഴ്ത്തിയിരുന്നെങ്കിൽ മനസ്സിലാക്കാമായിരുന്നു. അവർ രണ്ടുപേരും തങ്ങളുടെ കൃത്യം നിർവഹിച്ച ശേഷമാണു് വെടിയേററു വീണതു്. കെന്നഡി വധംതൊട്ടു് അക്വിനോവധം വരെ—നമ്മുടെ സമീപകാലസ്മരണയിൽ നില്ക്കുന്ന നിരവധി രാഷ്ട്രീയ വധങ്ങളിൽ കൊലയാളികളെ കൊന്നുകളയുവാൻ ഗൂഢാലോചകർ ശ്രദ്ധിച്ചിട്ടുള്ളതു് ഇവിടെ പരിഗണിക്കണം. ഇന്ദിരാഗാന്ധിയെ വെടിവച്ച രണ്ടുപേരെയും കൈയോടെ തട്ടിക്കളയാൻ ഗൂഢാലോചകർ എല്ലാം ഒരുക്കാതിരിക്കുകയില്ലല്ലോ. ഇന്ദിരാഗാന്ധിയുടെ സെക്യൂരിട്ടി നോക്കുന്ന തലച്ചോറുകളെക്കാൾ മികച്ച ചാതുര്യമാണു് ഈ ഗൂഢാലോചകർ കാണിച്ചിട്ടുള്ളതെന്നു് വ്യക്തവുമാണു്. അതിനാൽ, കൊലയാളികളായ ബിയാന്തു് സിംഗിനെയും സത്‌വന്ത്‌സിംഗിനെയും വെടിവച്ചിട്ടവർ സെക്യൂരിട്ടി പൊലീസിലെ 'ഷാർപ്ഷൂട്ടർമാർ' ആണെങ്കിൽ അവരിൽ ചിലർക്കും ഗൂഢാലോചനയിൽ പങ്കുണ്ടു് എന്ന സംശയം തള്ളിക്കളയാവതല്ല. ഈ ഷാർപ്ഷൂട്ടർമാരെ കസ്റ്റഡിയിലെടുത്തു് ചോദ്യം ചെയ്തു കഴിഞ്ഞു എന്നതു് തല്ക്കാലം നമുക്കു വിടുക. ഇന്ദിരാഗാന്ധിയെ വധിക്കാനുള്ള ഗൂഢാലോചനയിൽ രണ്ടു കൊലയാളികൾ മാത്രമല്ല, പ്രധാനമന്ത്രിയുടെ സെക്യൂരിട്ടി സ്റ്റാഫിൽത്തന്നെയുള്ള മററു ചിലരെയെങ്കിലുംകൂടി കരുവാക്കിയിരുന്നു എന്നാണു വരുന്നതെങ്കിൽ, ആ പൊലീസ് ജില്ലയിലെ മൂന്നു വലയങ്ങളെയും അതിൻെറ സകല സ്റ്റാഫംഗങ്ങളെയും അതുമായി ബന്ധപ്പെട്ടു് അപ്പപ്പോൾ കാര്യങ്ങൾ വിലയിരുത്തുന്ന 'റാ' തുടങ്ങിയ ഇൻറലിജൻസ് വിഭാഗങ്ങളിലെ



ക്യാമറകൾക്കുപോലും അപ്രാപ്യമായിരുന്നു ഈ അകത്തളങ്ങൾ



ഉത്തരവാദികളെയുമൊക്കെ ഇന്ദിരാവധക്കേസിലെ കുററവാളികളായിത്തന്നെ കണക്കാക്കേണ്ടതുണ്ടു്.

കൊലയാളികളായ ബിയാന്ത്‌സിംഗും സത്‌വന്ത്‌സിംഗും അവരുടെ ശമ്പളത്തിനു താങ്ങാവുന്നതിലും കവിഞ്ഞു് ചെലവിട്ടു ജീവിക്കുകയായിരുന്നു എന്നു വെളിപ്പെട്ടിട്ടുണ്ടു്. ദിവസവും ടാക്സിക്കാറിൽ ജോലിക്കു വന്നുകൊണ്ടിരിക്കുകയായിരുന്നുവത്രേ അവരിൽ ഒരു കോൺസ്റ്റബിൾ. ഇവർ രണ്ടുപേരും ജോലിയില്ലാത്ത സമയങ്ങളിൽ അജ്ഞാതരായ ആളുകളുമായി സംസാരിച്ചു നടക്കുന്നതു് കണ്ടിട്ടുണ്ടത്രെ. കൻറീനിൽ പോയി ആഹാരം കഴിക്കുന്നതിനു പകരം പുറത്തെവിടെയോ പോയിട്ടാണു് ഇവർ ആഹാരം കഴിച്ചിരുന്നതത്രെ. ഇതെല്ലാം അങ്ങാടിപ്പാട്ടുപോലെ അറിയാമായിരുന്നിട്ടും പ്രധാനമന്ത്രിയുടെ സെക്യൂരിററിത്തലവന്മാരുടെ മരത്തലകൾക്കകത്തു് അതൊന്നും ശ്രദ്ധേയമായിത്തോന്നിയില്ല. ഹോഷിയാർപൂരിൽനിന്നുവന്നു് യു. പി. യിലെ കള്ള മേൽവിലാസത്തിൽ ജോലി നേടി പ്രധാനമന്ത്രിയുടെ അംഗരക്ഷാവലയത്തിൻെറ ഉള്ളറവരെ കടന്നുചെല്ലത്തക്കവിധം കുററവാളികൾക്കു് യഥേഷ്ടം സ്വാതന്ത്ര്യമുള്ളതാണു് ഈ മരത്തലകൾ നിയന്ത്രിച്ചുപോന്ന സെക്യൂരിട്ടി സംവിധാനമെന്നു് ഇപ്പോൾ വ്യക്തമായിക്കഴി

ഈ മനോഹരഭൂമിയിൽ എനിക്കെന്തിനു് സെക്യൂരിട്ടി എന്നായിരുന്നു ഇന്ദിരയുടെ മനസ്സിൽ എന്നും.





ഞങ്ങളില്ലേ? ഉണ്ടോ ഉത്തരം പറയാൻ ആരെങ്കിലും!

ഇന്ദിരാഗാന്ധിയുടെ സെക്യൂരിട്ടി സംവിധാനം ഏതാനും മാസങ്ങൾക്കു മുമ്പ് അഴിച്ചുപണിഞ്ഞിരുന്നു. അതിന്റെ എല്ലാ വിവരങ്ങളും അത്യന്തസൂക്ഷ്മമായി അപ്പോൾത്തന്നെ ഖലിസ്ഥാൻ വാദികളിൽപ്പെട്ട ഭീകരസംഘങ്ങൾക്കു ലഭിച്ചുമിരുന്നു. ഇന്ദിരാഗാന്ധിയുടെ സെക്യൂരിട്ടിക്ക് ഒരാണ്ടിൽ രണ്ടുകോടി രൂപയാണു ചെലവിടുന്നതെങ്കിൽ അതിനെതിരെ ഇരുപതു കോടി രൂപ ചെലവിടാൻ തയ്യാറുള്ളവരാണ് സിക്ക് തീവ്രവാദികളെന്ന് കേൾക്കുന്നു. ഡെൽഹിയിൽത്തന്നെയുള്ള സുഭദ്രമായ ചില ഒളിത്താവളങ്ങളിലാണത്രേ ഈ രാജ്യദ്രോഹികളുടെ ഇരിപ്പിടം. പ്രധാനമന്ത്രിയുടെ സെക്യൂരിട്ടി സംവിധാനത്തിന്റെ രൂപരേഖ ഇവരുടെ കൈകളിലെത്തി എന്നതു ശരിയാണെങ്കിൽ, പ്രധാനമന്ത്രി ഒക്ടോബർ 31 വരെ ജീവിച്ചിരുന്നു എന്നതുതന്നെ മഹാദ്ഭുതം!

പ്രധാനമന്ത്രിയുടെ സെക്യൂരിട്ടി സംവിധാനത്തിലെ വ്യവസ്ഥകളനുസരിച്ചാണെങ്കിൽ, കോൺസ്റ്റബിൾ സത്‌വന്ത് സിങ്ങും സബ്-ഇൻസ്പെക്ടർ ബിയാന്ത് സിംഗും ഒരേസമയം ഒരിടത്ത് ജോലി ചെയ്യാൻ അനുവദിക്കപ്പെടേണ്ടതല്ല.

മുപ്പത്തിനാലുകാരനായ ബിയാന്ത് സിംഗ് എന്ന സിക്കാവട്ടെ വി. ഐ. പി. സെക്യൂരിട്ടിക്കാര്യം നോക്കേണ്ട സ്പെഷ്യൽ സെക്യൂരിട്ടി പൊലീസിലെ ഉദ്യോഗസ്ഥനാണ്. ഇരുപത്തൊന്നുകാരനായ സത്‌വന്ത്സിംഗ് എന്ന സിക്കാണെങ്കിൽ ഡെൽഹി ആംഡ് പൊലീസ് യൂണിറ്റുകാരനാണ്. ഇയാൾ ഏററവും പുറത്തെ സെക്യൂരിട്ടി വലയത്തിൽ പെടുന്നു. ഏററവും ഉള്ളിലെ വലയത്തിൽ ഈ സിക്കുയുവാവിനെ കടത്തില്ലുട തന്നെ. എന്നിട്ടും രണ്ടു കൊലയാളികളും ഒന്നിച്ചുവന്നു. ഇതെങ്ങനെ സംഭവിച്ചു? ആരാണ് ഈ വ്യവസ്ഥാലംഘനത്തിനു് അരുനിന്നവർ? പച്ചക്കൊടിവീശിയവർ?

വധം അതിസമർത്ഥമായി ആസൂത്രണം ചെയ്യപ്പെട്ടതായിരുന്നുവല്ലോ. അതിന്റെ ഒരുക്കങ്ങളനുസരിച്ച് സത്‌വന്ത്സിംഗ് വധംനടന്ന ദിവസത്തെ തന്റെ ഔദ്യോഗിക ഡ്യൂട്ടിസമയം, രാത്രിയിലായിരുന്നതു് പകലാക്കി മാററിയെടുത്തു. എല്ലാ ദിവസവും ഒരേപോലെ പരിപാടികൾ ആസൂത്രണം ചെയ്യരുത് എന്ന് സെക്യൂരിട്ടി വിഭാഗത്തിൽനിന്ന് പ്രധാനമന്ത്രിയോടാവശ്യപ്പെട്ടിരുന്നുവെങ്കിലും; വീട്ടിനകത്ത് അവരുടെ പരിപാടികൾ നിശ്ചയിച്ചിരുന്നവർ അതൊന്നും ഗൗനിച്ചിരുന്ന ലക്ഷണമില്ല. സെക്യൂരിട്ടിക്കാരാരും ചതിക്കുകയില്ലെന്നും അവർ ധർമ്മപുത്രന്മാരോ അദ്ദേഹത്തിന്റെ മക്കളോ ആണെന്നുമാവണം പ്രധാനമന്ത്രിയുടെ സെക്യൂരിട്ടിത്തലവന്മാർ കരുതിയിരുന്നിരിക്കുക.

ബിയാന്ത്സിംഗ് എന്ന കൊലയാളിയുടെ സർവീസ്റെക്കാർഡ് അതേവരെ അന്യൂനമായിരുന്നു. എട്ടു കൊല്ലക്കാലമായി അയാൾ പ്രധാനമന്ത്രിയോടൊപ്പമുണ്ട്. 1972-ൽ ഡെൽഹി പൊലീസിൽ ചേർന്ന ഈ മനുഷ്യൻ ചണ്ഡിഗർ കാരനാണ്. സെക്യൂരിട്ടിയിലെ സ്റ്റാഫ് സിലക്‌ഷൻ ബോർഡാണ് അയാളെ പ്രധാനമന്ത്രിയുടെ സെക്യൂരിട്ടി സ്റ്റാഫംഗമായി തിരഞ്ഞെടുത്തതു്.

നേരേമറിച്ച്, സത്‌വന്ത്സിംഗാണെങ്കിൽ ഡെൽഹി പൊലീസിലെ എക്സ്റേണൽ റിക്രൂട്ട്മെൻറ്സമിതി നടത്തിയ ഇൻറർവ്യൂവിലൂടെ യു. പി. യിലെ ബറേലിയിൽനിന്നുമാണ് കയറിപ്പററിയതു്. ഇയാളെയും ഏതെങ്കിലും രീതിയിൽ സംശയിക്കത്തക്ക കാരണങ്ങളൊന്നും ഉണ്ടായിരുന്നില്ല എന്നാണ് ഇപ്പോൾ പറയുന്നതു്. ഇവർ രണ്ടും ഒന്നിച്ച് ഒക്ടോബർ 31-നു് ഡ്യൂട്ടിയിൽ വരാൻ ഇടയായതു് ഗുരുതരമായ വീഴ്ചതന്നെയാണ്. ഇതു സംബന്ധിച്ച അന്വേഷണം ഇപ്പോൾ ഇൻറലിജൻസ് ബ്യൂറോയും റിസേർച്ച് ആൻഡ് അനാലിസിസ്‌വിങ്ങും ('റാ') ചേർന്ന് ഏറെറടുത്തിരിക്കുകയാണ്.

പ്രധാനമന്ത്രിയുടെ സെക്യൂരിട്ടി ഏർപ്പാടുകൾക്ക് ഇപ്പോൾ മേൽനോട്ടം വഹിക്കുന്ന മി. പിള്ള, ഈ സിക്കുകാർ രണ്ടു പേരെയും വേറെ ജോലികൾക്ക് പറഞ്ഞുവിടണമെന്ന് ഒരു നിർദ്ദേശം അടുത്ത കാലത്ത് പ്രധാനമന്ത്രിക്ക് സമർപ്പിച്ചിരുന്നു. ''അതെന്തിനാണ്?ഈ സിക്കുകാരെക്കൂടി നാം സംശയിച്ചാൽ നാം അഭിമാനം കൊള്ളുന്ന മതനിരപേക്ഷത പിന്നെ എവിടെ?'' എന്നു പറഞ്ഞു് പ്രധാനമന്ത്രി ആ നിർദ്ദേശം റുളൗട്ട് ചെയ്തുവത്രെ.

പ്രധാനമന്ത്രിയുടെ സെക്യൂരിട്ടി കാര്യങ്ങൾക്കായി ഒരു പ്രത്യേക ടാസ്ക് ഫോഴ്സ് കഴിഞ്ഞകൊല്ലം രൂപവൽക്കരിച്ചിരുന്നു. സീനിയർ സെക്യൂരിട്ടി ഉപദേഷ്ടാക്കളായ ആർ. എൻ. കവോ, ജി. സക്സേനാ, എൻ. എഫ്. സന്തുക് തുടങ്ങിയവരുടെ നിർദ്ദേശപ്രകാരമാണിതു്. ഇതിനെത്തുടർന്നാണ് പ്രധാനമന്ത്രിയുടെ വസതി നിലകൊള്ളുന്ന പ്രദേശം ഒരു പ്രത്യേക പൊലീസ് ജില്ലയായി മാററി സംഘടിപ്പിച്ചതു്. ഈ പൊലീസ് ജില്ലയിലെ എല്ലാ ഉദ്യോഗസ്ഥന്മാരുടെയും ചെയ്തികളും മററും അപ്പപ്പോൾ നിരീക്ഷണവിധേയമാക്കിക്കൊണ്ടിരിക്കണമെന്നും വ്യവസ്ഥ ചെയ്യപ്പെട്ടു.

ജൂണിലാണ് സുവർണ്ണക്ഷേത്രത്തിലേക്കുള്ള പടനീക്കമുണ്ടായതു്. ഇതിനെത്തുടർന്ന് ഈ പ്രത്യേക സെക്യൂരിട്ടി ടാസ്ക് ഫോഴ്സ് വീണ്ടും പുനഃസംഘടിപ്പിക്കപ്പെട്ടു. ഒരു പഴുതും ഒന്നിനും ഉണ്ടാകാതെ നോക്കണമല്ലോ.

സഫ്ദർജങ് റോഡിലൂടെ അന്യഗതാഗതം തടയുക, ഡെറാഡൂൺ സ്കൂളിൽ നിന്ന് പ്രധാനമന്ത്രിയുടെ ചെറുമക്കളായ പ്രിയങ്കയെയും രാഹുലിനെയും മാററി ഡെൽഹിയിൽ കൊണ്ടുവരിക, അവർക്കും, സഞ്ജയിന്റെ മകനായ വരുണിനും അകമ്പടി നൽകുക, മിസസ് ഗാന്ധിക്കും രാജീവിനുമുള്ള സെക്യൂരിട്ടി ഏർപ്പാട് കൂടുതൽ കർശനമാക്കുക എന്നീ നടപടികളും ഇതിനെത്തുടർന്നുണ്ടായി.

എന്നിട്ടോ? വായുപോലും കടക്കാതിരിക്കാനുണ്ടാക്കിയ ''അറ''യിൽ പാമ്പുകടക്കാൻ ദ്വാരമുണ്ടാക്കിയിട്ട അനുഭവമുണ്ടായി. ആരാണിതിനുത്തരവാദികൾ?

ഒരു മാപ്പുമർഹിക്കാത്തവിധം കൃത്യനിർവഹണത്തിൽ വീഴ്ച വരുത്തിയിരിക്കുകയാണ് പ്രധാനമന്ത്രിയുടെ സ്റ്റാഫും സെക്യൂരിട്ടിസ്റ്റാഫും ബന്ധപ്പെട്ട ഇൻറലിജൻസ് വിഭാഗവുമൊക്കെ. ഇന്ത്യയിൽ ഇന്നു നിലവിലിരിക്കുന്ന ദേശീയവിരുദ്ധവും ജനാധിപത്യവിരുദ്ധവുമായ സങ്കുചിതവികാരങ്ങളോടൊപ്പം, അതിനെ പാലൂട്ടി വളർത്തിയവരോടൊപ്പം ഇവരും പ്രതിക്കൂട്ടിൽ കയറേണ്ടവർതന്നെയാകുന്നു. ജനങ്ങൾ കാത്തിരിക്കുകയാണ്.



വസതിവളപ്പിലെ ഉദ്യാനത്തിലൂടെ എന്നും വെളുപ്പിനു് വ്യായാമത്തിനായി ഇന്ദിരാഗാന്ധി ഓടുമായിരുന്നു





# വീണ്ടും ഞെട്ടിയുണർന്ന മതഭ്രാന്ത്

ആ കാഴ്ച വീണ്ടും കാണണം. സ്വാതന്ത്ര്യത്തിനു് അല്പം മുമ്പു കണ്ട അതിദാരുണവും ഭീകരവുമായ ആ കാഴ്ചയുണ്ടല്ലോ അതു്. ഇങ്ങ് ഡെൽഹിയിലെ ആ കൊണാട്ട്പ്ളേസിലേക്ക്, പാററ്നയിലേക്ക്, ബൊക്കാറോയിലേക്ക്, മുസാഫർപൂരിലേക്ക്, ഭഗൽപ്പൂരിലേക്ക്, കാൺപൂരിലേക്ക്, അഹമ്മദ്നഗറിലേക്ക്, ഹിമാചലിലേക്ക് പോരൂ...മനുഷ്യരക്തം പുഴയായി ഒഴുകുന്നതു കാണാം. കഴുകന്മാർ ചോരക്കണ്ണുകളുമായി ആർത്തിയോടെ മൃതശരീരങ്ങൾ കൊത്തിവലിക്കുന്നതുകാണാം. ചോര തെറിപ്പിച്ചുകൊണ്ട് കബന്ധങ്ങൾ കിടന്നു പിടയ്ക്കുന്നതു കാണാം. മനുഷ്യമാംസം കത്തിയെരിയുന്നതിന്റെ രൂക്ഷഗന്ധം ശ്വസിക്കാം. കടിലുകളും അംബരചുംബികളും കത്തിയെരിയുന്നതു കാണാം. കാറുകളുടെയും ട്രക്കുകളുടെയും അസ്ഥികൂടങ്ങൾ കാണാം.

ന്യൂഡെൽഹി, കഴിഞ്ഞ ഏതാനും വർഷങ്ങൾക്കിടയിൽ ഏറെ മാറിയിരുന്നു. ഏഷ്യാഡ്, ചേരിചേരാസമ്മേളനം തുടങ്ങിയവയോടനുബന്ധിച്ച് കോടികൾ ചെലവഴിച്ചു നിർമ്മിച്ച രാജവീഥികളും ഫ്ളൈ ഓവറുകളും പൂന്തോട്ടങ്ങളും കെട്ടിടങ്ങളും എന്തെന്നില്ലാത്ത ഒരു മനോഹാരിത, ഈ നഗരത്തിനു് നല്കിയിരുന്നു. ഇപ്പോൾ ചേതോഹരങ്ങളായിരുന്ന ആ തെരുവീഥികൾ കാണുമ്പോൾ നിങ്ങൾ ഭയപ്പെട്ടുപോകും. ഒരു മഹായുദ്ധം നടന്നതിന്റെ പ്രതീതിയാണെവിടെയും. കത്തിക്കൊണ്ടിരിക്കുന്നതും പകുതി കത്തിയതുമായ വാഹനങ്ങൾ, പാതവക്കിൽ കൊള്ളയടിക്കപ്പെട്ട കടകൾ. കത്തി വെണ്ണീറായ കമ്പോളങ്ങൾ. മനുഷ്യനിലെ കാട്ടാളത്തത്തിന് എത്രത്തോളം രൗദ്രഭാവം കൈവരിക്കാനാവുമെന്ന് തെളിയിക്കുന്ന ദാരുണദൃശ്യങ്ങൾ.

ബുധനാഴ്ചയും വ്യാഴാഴ്ചയുമിടയിൽ എഴുന്നൂറിലധികം കാറുകളാണ് ഇവിടെ തീവെയ്ക്കപ്പെട്ടതു്. സ്കൂട്ടറുകൾ, ലോറികൾ, ട്രക്കുകൾ എന്നിവ വേറെയും. മുൻ ബീഹാർ മുഖ്യമന്ത്രിയും ഡി. എം. കെ. പി. നേതാവുമായ കർപ്പൂരിഠാക്കൂറിന്റെ കാറും തീവെയ്ക്കപ്പെട്ടതിൽപ്പെട്ടു. ഡോക്ടർ രാജേന്ദ്രപ്രസാദ് റോഡിൽ, റാം വിലാസ് പസ്വാൻ എം. പി. യുടെ വീട്ടിനോടനുബന്ധിച്ചുള്ള ഗ്യാരേജിൽ കിടക്കുകയായിരുന്നു കാർ. അക്രമികൾ ഒരാളെ ഓടിച്ചുകൊണ്ടു വരികയായിരുന്നു. പ്രാണനും കൊണ്ടോടിയ ആ പാവം, പസ്വാന്റെ വീട്ടിലേക്ക് ഓടിക്കയറി. അക്രമികളും അങ്ങോട്ടു തന്നെ ഇരച്ചുകയറി. അവർ അയാളെ ഓടിച്ചിട്ടുപിടിച്ച് റോഡിലേക്ക് വലിച്ചിഴച്ചു. എണ്ണിട്ട് ദേഹത്ത് മണ്ണെണ്ണ ഒഴിച്ച് തീകൊളുത്തി. എന്നിട്ടും അക്രമികളുടെ രോഷം തീർന്നില്ല. അവർ വീണ്ടും പസ്വാന്റെ വീട്ടിനുള്ളിലേക്ക് ഓടിക്കയറി. കണ്ണിൽ കണ്ടതെല്ലാം വെളിയിലേക്ക് വലിച്ചെറിയുകയും തല്ലിത്തകർക്കുകയും ചെയ്തു. പസ്വാന്റെ ബന്ധുക്കൾ ഫോൺ ചെയ്തതനുസരിച്ച് പൊലീസ് വ്യൂഹം പാഞ്ഞെത്തി. അക്രമികൾ നാലുപാടും ഓടി. അവസാനം പൊലീസ് പസ്വാന്റെ ബന്ധുക്കളെ സുരക്ഷിതകേന്ദ്രങ്ങളിലേക്ക് മാറ്റുകയുണ്ടായി.

കൊണാട്ട് പ്ലേസിലും അത്യന്തം ഭീകരമായ ദൃശ്യങ്ങളാണുള്ളതു്. അവിടെ നിരവധി കടകൾ കൊള്ളയടിക്കപ്പെട്ടു. തെരുവിലാകെ തല്ലിയൊടിക്കപ്പെട്ട ഫർണിച്ചറുകളും സാധനങ്ങളും ചിതറിക്കിടപ്പുണ്ട്. സൈനികരും ബി. എസ്. എഫ്. തുടങ്ങിയ അർദ്ധസൈനികരും അക്രമികളും തമ്മിൽ നിരവധി തവണ ഇവിടെ ഏററുമുട്ടുകയുണ്ടായി. കർഫ്യൂ ഏർപ്പെടുത്തുകയും ഷൂട്ട് അററ് സൈററ് ഓർഡർ പ്രാബല്യത്തിൽ വരുത്തുകയും ചെയ്തെങ്കിലും വ്യാഴാഴ്ച രാത്രി ഇവിടെ കാളരാത്രിയായിരുന്നു. ഒരു പ്രത്യേക സമുദായത്തിൽപ്പെട്ട ആളുകളെ തിരഞ്ഞു





പിടിച്ച് ആക്രമിക്കാനും വകവരുത്തുവാനും അക്രമികൾ പുലരുംവരെ ശ്രമിക്കുകയുണ്ടായി. അക്രമികളെ തുരത്താൻ പട്ടാളം നിരവധി തവണ ആകാശത്തേക്ക് നിറയൊഴിക്കേണ്ടിവന്നു. അംബരചുംബികളുടെ മട്ടുപ്പാവിൽ നിന്നവർക്ക്, നഗരത്തിന്റെ വിവിധ ഭാഗങ്ങൾ കത്തിയെരിയുന്ന കാഴ്ച കാണാമായിരുന്നു.

ഡെൽഹിയിൽനിന്നും കൊള്ളചെയ്ത കോടിക്കണക്കിനു രൂപയുടെ വസ്തുവകകൾ പ്രാന്തപ്രദേശങ്ങളിലേക്ക് ലോറികളിലും മറ്റുമായി കൊണ്ടുപോയിട്ടുണ്ട്. ടെലിവിഷൻ സെറ്റുകൾ, വാഷിങ് മെഷീനുകൾ, സ്റ്റീരിയോസിസ്റ്റങ്ങൾ, തുണികൾ, സൈക്കിളുകൾ എന്നുവേണ്ട, കൈയിൽ കിട്ടിയതെല്ലാം കടത്തിക്കൊണ്ടുപോയി. ഡെൽഹിയിൽനിന്ന് കോയമ്പത്തൂർവരെ സാധനങ്ങൾ കൊണ്ടുവന്നിട്ടുണ്ട്. കഴിഞ്ഞദിവസങ്ങളിൽ അവിടെ നൂറും നൂറ്റമ്പതും രൂപയ്ക്ക് ടെലിവിഷൻ, സ്റ്റീരിയോ സെറ്റുകൾ വിൽക്കുകയുണ്ടായി.

ഈ കലാപക്കൊടുങ്കാറ്റിനിടയിൽ ഡെൽഹിയിൽ മാത്രം അറുനൂറോളം പേർ മരിച്ചതായാണ് റിപ്പോർട്ട്. ഇനിയും എത്രയോ മൃതദേഹങ്ങൾ എവിടെയെല്ലാമോ കിടപ്പുണ്ട്. എല്ലാം ശാന്തമായിട്ടേ പൂർണ്ണവിവരം കിട്ടൂ. ഡെൽഹിയിലെ ആശുപത്രികൾ പരിക്കേറ്റവരെക്കൊണ്ട് നിറഞ്ഞിരിക്കുന്നു.



ഡെൽഹിയിൽ വർഗ്ഗീയ ഭ്രാന്തന്മാർ തീവച്ചും കൊള്ളയടിച്ചും തകർത്ത കടകൾ

ഡെൽഹിയിലെ രകബ്ഗജ് ഗുരുദ്വാരയിൽ സി. ആർ. പി. കയറേണ്ട സാഹചര്യവും ഉണ്ടായി. ഗുരുദ്വാരയിൽ നിന്നും തുരുതുരാ വെടിയുണ്ടകൾ ചീറിപ്പാഞ്ഞതിനെത്തുടർന്നായിരുന്നു അത്. പരസ്പരമുള്ള ഈ വെടിവയ്പിൽ നിരവധിപേർക്ക് പരുക്കേറ്റിട്ടുണ്ട്.

മദ്ധ്യഡെൽഹിയിലെ തിരക്കുപിടിച്ച വ്യാപാരകേന്ദ്രമായ കരോൾബാഗിലും വമ്പിച്ച നാശനഷ്ടങ്ങളാണ് ഉണ്ടായത്. ധാരാളം കടകൾ ഇവിടെ ചാമ്പലാക്കുകയും കൊള്ളയടിക്കപ്പെടുകയും ചെയ്തു. നിസാമുദ്ദീൻ, ശ്രീനിവാസപുരി, എന്നിവിടങ്ങളിലേക്ക് അക്രമങ്ങൾ പടർന്നുപിടിച്ചു. ദക്ഷിണ പശ്ചിമ ഡെൽഹിയിലെ കമ്പോളങ്ങളിലാണ് കലാപം എല്ലാ സീമകളെയും ലംഘിച്ചത്. അവിടെ വ്യാപകമായിത്തന്നെ തീവയ്പുകളുണ്ടായി. നൂറുകണക്കിന് വീടുകൾ തല്ലിത്തകർക്കപ്പെട്ടു. ജനക്പുരി, സാകേത് സാദ്രാട്ട് എൻക്ലൂവുകൾ, സദർബസർ, എന്നീ പ്രദേശങ്ങളിലും ലക്ഷക്കണക്കിനു രൂപയുടെ വസ്തുവകകൾ കൊള്ളയടിക്കപ്പെട്ടു. മണിക്കൂറുകളോളം നീണ്ടുനിന്ന വെടിവയ്പുകളും കല്ലേറുകളും ഇവിടെ സംഭ്രമജനകമായ രംഗങ്ങളാണ് സൃഷ്ടിച്ചത്.

ഡെൽഹി കഴിഞ്ഞാൽ ബീഹാറിലാണ് അക്രമം അതിന്റെ പാരമ്യതയിൽ എത്തിയത്. ഉരുക്കുനഗരമായ ബൊക്കോറയിലാണ് ആൾനാശം കൂടുതൽ. ഇവിടെമാത്രം അമ്പതിലധികം പേർ മരണപ്പെട്ടു. റാഞ്ചി, ധൻബാദ്, പാറ്റ്ന, ജംഷഡ്പൂർ എന്നിവിടങ്ങളിലും ധാരാളം പേർ മരിച്ചിട്ടുണ്ട്. മധുരയിലും വമ്പിച്ച ആൾനാശം ഉണ്ടായിട്ടുണ്ട്. നൂറുകണക്കിനുപേർ ആശുപത്രികളിൽ കിടപ്പുണ്ട്. ഇതിൽ ഭൂരിപക്ഷം ആളുകളുടെയും നില ഗുരുതരമാണെന്ന് റിപ്പോർട്ട് ചെയ്യപ്പെടുന്നു.

ബയിൽമാർക്കറ്റിലാണ് അക്രമികൾ ശരിക്കും താണ്ഡവനൃത്തമാടിയത്. അവിടെ ഒരു പടക്കോപ്പുശാലയും കൊള്ളയടിക്കപ്പെട്ടു. നിരവധി കടകൾ വെന്തുവെണ്ണീറായി.

അനേകം വാഹനങ്ങൾ ഇങ്ങനെ പെരുവഴിയിൽ തീയിട്ടു നശിപ്പിച്ചു പലതിലും യാത്രക്കാരുൾപ്പെടെ

ധൻബാഗിലെ കൽക്കരിമേഖലയിലും തെരുവുയുദ്ധവും തീവയ്പുകളും നടമാടി. നിരവധി ഹോട്ടലുകൾ ഇവിടെ അഗ്നിക്കിരയായി. ട്രക്കുകളും ലോറികളും അടക്കം നൂറുകണക്കിന് വാഹനങ്ങളും തകർത്ത് തരിപ്പണമാക്കിയിട്ടുണ്ട്.

മദ്ധ്യപ്രദേശിലെ ഗ്വാളിയോർ, ജബൽപ്പൂർ, ഇൻഡോർ, റെയ്പ്പൂർ എന്നിവിടങ്ങളിലാണ് അക്രമം ആളിപ്പടർന്നിരിക്കുന്നത്. ഇതിൽ ജബൽപ്പൂരിലെ സ്ഥിതി ആകെ ആശങ്കാജനകമാണ്.

ഏഴു പട്ടണങ്ങളിൽ പട്ടാളം ഇറങ്ങിയെ





ങ്കിലും 75-പേർ സംഘട്ടനത്തിൽ മരിക്കുകയുണ്ടായി. ഇൻഡോറിൽമാത്രം 22-പേർ മരിച്ചതായാണ് ഔദ്യോഗിക കണക്ക്.

ഇന്ദിരാഗാന്ധിയെ സെക്യൂരിറ്റിവിഭാഗത്തിലെ രണ്ടു സിക്കുകാർ ചേർന്ന് വെടിവച്ചുകൊന്നുവെന്ന് അറിഞ്ഞ ഉടൻ തന്നെ ജബൽപ്പൂരിൽ ഒരു വിഭാഗം ആളുകൾ ആഹ്ലാദംകൊണ്ട് തുള്ളിച്ചാടി; അവർ പടക്കം പൊട്ടിക്കുകയും മധുര പലഹാരങ്ങൾ വിതരണംചെയ്യുകയുംചെയ്തു. ഇതിനെത്തുടർന്നാണ് ഇവിടെ ഇരുവിഭാഗം ആൾക്കാർ തമ്മിൽ തെരുവുയുദ്ധത്തിൽ ഏർപ്പെട്ടത്.

ഉത്തരപ്രദേശിലെ വിവിധ നഗരങ്ങളും എരിയുകയാണ്. കാൺപൂരിൽ മാത്രം കഴിഞ്ഞ രണ്ടുദിവസത്തെ സംഘട്ടനത്തിലും തീവയ്പിലും പെട്ട് 470 പേർ മരിക്കുകയുണ്ടായി. ഇന്ദിരാഗാന്ധിയുടെ നിയോജകമണ്ഡലമായിരുന്ന റായ്ബറേലിയിലും കലാപം പൊട്ടിപ്പുറപ്പെട്ടിട്ടുണ്ട്. സിക്കു സമുദായത്തിൽപ്പെട്ടവർ അവിടെ പുറത്തേക്ക് ഇറങ്ങുന്നതേയില്ല. ഇറങ്ങുന്നവരാകട്ടെ, തലപ്പാവ് ഉപേക്ഷിച്ചും ക്ലീൻഷേവുചെയ്തുമാണ് നടക്കുന്നത്. എന്നിട്ടും മോട്ടോർ സൈക്കിളിൽപ്പോയ രണ്ടുപേരെ അക്രമാസക്തരായ ജനക്കൂട്ടം തടഞ്ഞുനിറുത്തി തല്ലിക്കൊല്ലുകയുണ്ടായി.

കാൺപൂർ, ലക്നൗ, വാരാണസി, അലഹബാദ്, ഷാജഹാൻപൂർ, ഡെറാഡൂൺ, ഘാസിയാബാദ്, ഫറൂഖാബാദ് തുടങ്ങിയ നഗരങ്ങളിൽ നിശാനിയമം പ്രാബല്യത്തിലുണ്ടെങ്കിലും സംഘട്ടനത്തിന്റെയും കൊള്ളിവയ്പിന്റെയും ഞെട്ടിപ്പിക്കുന്ന റിപ്പോർട്ടുകളാണ് വന്നുകൊണ്ടിരിക്കുന്നത്.

മഹാരാഷ്ട്രയിൽ അഹമ്മദ്നഗർ ജില്ലയിലാണ് കലാപം മൂർദ്ധന്യത്തിലായത്. വ്യാഴാഴ്ച മാത്രം അവിടെ എട്ടുപേർ മരിക്കുകയുണ്ടായി. തുണിമില്ലുകളുടെ നഗരമായ ഇമ്പാൽ കരാഞ്ചി, കബന്നൂർ, എന്നിവിടങ്ങളിലും കോടിക്കണക്കിനു രൂപയുടെ നാശനഷ്ടങ്ങൾ ഉണ്ടായിട്ടുണ്ട്. സാംഗ്ലിയിൽ ഒരു കോൺട്രാക്ടറുടെ വീട് ആക്രമിക്കപ്പെട്ടു. അയാളുടെ അഞ്ചുട്രക്കുകളും തീവച്ചു നശിപ്പിച്ചിട്ടുണ്ട്. അഹമ്മദ് നഗറിൽ മൂന്നുപേരെ ചുട്ടുകരിക്കുകയുണ്ടായി.

പശ്ചിമബംഗാളിൽ ദക്ഷിണ കൽക്കത്തയാണ് പ്രധാനമായും കലാപകലുഷമായത്. പത്മപുകൂർ പ്രദേശത്ത് ഒരു പ്രത്യേക സമുദായത്തിൽപ്പെട്ടവരുടെ അമ്പതോളം വീടുകൾ തകർക്കപ്പെടുകയോ തീവയ്ക്കപ്പെടുകയോ ചെയ്തു. മദ്ധ്യകൽക്കത്തയിലും അല്ലറചില്ലറ സംഘട്ടനങ്ങൾ ഉണ്ടായി. അവിടെ ജറിറ്റിബസാർ പ്രദേശത്ത് ഒരു കാറും ഒരു മോട്ടോർ സൈക്കിളും തീവച്ചു നശിപ്പിക്കപ്പെട്ടു. ഒറ്റപ്പെട്ട മറ്റുചില അനിഷ്ടസംഭവങ്ങളും ഉണ്ടായിട്ടുണ്ട്. ബർച്ചാനിൽ സിക്കുസമുദായത്തിൽപ്പെട്ട രണ്ടുപേരെ ഗുരുദ്വാരയ്ക്കുള്ളത്തുവച്ച് കൊലചെയ്തതായും പറയപ്പെടുന്നു. മൂന്നു ദിവസത്തെ കലാപം പശ്ചിമബംഗാളിൽ 80 പേരുടെ ജീവനൊടുക്കി.

ഏതായാലും ഉത്തരേന്ത്യയാകെ സംഭീതമായ ഒരവസ്ഥയിലകപ്പെട്ടിരിക്കുന്നു. മുപ്പതിലധികം പട്ടണങ്ങൾ നിശാനിയമത്തിൽ അമർന്നിരിക്കുന്നു. മിക്ക പട്ടണങ്ങളിലും ക്രമസമാധാനപാലനത്തിനായി പട്ടാളത്തിന്റെ സഹായവും തേടിയിട്ടുണ്ട്. എങ്കിലും നിയന്ത്രണാതീതവും വിസ്ഫോടനാത്മകവുമായ സാഹചര്യമാണ് നിലനിൽക്കുന്നത്.

പഞ്ചാബിൽ എന്തുനടക്കുന്നുവെന്ന് ആർക്കും അറിയില്ല. ബി. ബി. സി പോലുള്ള വിദേശ വാർത്താമാദ്ധ്യമങ്ങളെ വിശ്വസിക്കാമെങ്കിൽ അവിടവും കത്തിക്കൊണ്ടിരിക്കുകയാണ്. അതൊരുപക്ഷേ, ഊതിപ്പെരുപ്പിച്ച ചിത്രമായിരിക്കാം. എങ്കിലും ആശങ്കാജനകമാണ് അവിടത്തെ സ്ഥിതിയും.

കോടിക്കണക്കിന് രൂപയുള്ള വസ്തുക്കളാണ് വെണ്ണീറാക്കപ്പെടുകയോ കൊള്ളയടിക്കപ്പെടുകയോ ചെയ്തിരിക്കുന്നത്. അക്രമത്തിലും സംഘട്ടനത്തിലുംപെട്ട് മരണമടഞ്ഞവരുടെ സംഖ്യ ആയിരത്തിലധികമാകാനാണ് സാദ്ധ്യത.

അക്രമികളുടെയും സാമൂഹ്യ വിരുദ്ധശക്തികളുടെയും നിയന്ത്രണത്തിലമർന്നിരിക്കുകയാണ് മിക്ക ഉത്തരേന്ത്യൻ നഗരങ്ങളും. ജനജീവിതം ആകെ താറുമാറായിട്ടുണ്ട്. ജനങ്ങളുടെ സ്വാസ്ഥ്യമാകെ നഷ്ടപ്പെട്ടിരിക്കുന്നു; അവരുടെ സുരക്ഷിതത്വബോധവും. പുറത്തേക്കിറങ്ങാനും വീട്ടിനകത്തിരിക്കാനും കഴിയാത്ത നിസ്സഹായാവസ്ഥ. സമാധാനത്തോടെ പുറത്തേക്കൊന്നിറങ്ങാൻ ഇനി എന്നാണ് കഴിയുക? ശ്വാസമടക്കിപ്പിടിച്ച് അവർ കിളിവാതിലുകളിലൂടെ വിദൂരതയിലേക്ക് നോക്കിയിരിക്കുന്നു.




ചാന്ദ്നിചൗക്കിലെ കലാപകാരികൾക്കു പിന്നാലെ പൊലീസ്



# ചരിത്രത്തിൽനിന്ന് വെട്ടിപ്പിടിച്ച താളുകൾ

**1921** ഡിസംബർ ഏഴ്. ഏതാണ്ട് ഉച്ചയോടടുത്ത സമയം. അലഹബാദ് ജയിൽ കെട്ടിടത്തിന്റെ ഒരു ഒഴിഞ്ഞ മൂല. രാഷ്ട്രീയത്തടവുകാരെ രാജ്യദ്രോഹകുറ്റത്തിന് വിചാരണ ചെയ്യുന്നതിനായി, താത്ക്കാലികമായ ഒരു കോടതി അവിടെ തട്ടിക്കൂട്ടിയിരിക്കുന്നു. വെള്ളക്കാരനായ ജഡ്ജി വിഗ്ഗ് വച്ച്, കറുത്ത ഗൗണമിട്ട് ഉയർന്ന പീഠത്തിൽ ഇരിക്കുന്നു. അദ്ദേഹത്തെ തലകുനിച്ചു വന്ദിച്ചുകൊണ്ട് മറ്റ് ഉദ്യോഗസ്ഥന്മാർ കോടതി മുറിയിലേക്ക് വരികയും പോകുകയും ചെയ്യുന്നു. ജഡ്ജിയുടെ ഇരിപ്പിടത്തിന് താഴെയായി അല്പം അകലെ മദ്ധ്യവയസ്സ് കഴിഞ്ഞ ഒരു ഇന്ത്യക്കാരൻ പഴയ കസേരയിൽ ഇരിക്കുന്നു. അദ്ദേഹത്തിന്റെ മടിയിൽ തന്റെ ഏക മകന്റെ ഏക പുത്രിയും. രാഷ്ട്രീയത്തടവുകാരുടെ നേതാവായ അദ്ദേഹത്തിന്റെ പേരിലുള്ള കേസ്സ് വിചാരണ തുടങ്ങി. പ്രോസിക്യൂഷൻ ഭാഗം വാദം ആരംഭിച്ചു. പ്രതിഭാഗം വക്കീൽ വാശിയോടെ കൂടക്കൂടെ പ്രോസിക്യൂഷൻ വാദഗതികളെ ശക്തമായി എതിർക്കുന്നുണ്ടായിരുന്നു. രാഷ്ട്രീയത്തടവുകാരുടെ നേതാവാകട്ടെ അവിടെ നടക്കുന്നതൊന്നും ശ്രദ്ധിച്ചിട്ട് കാര്യമില്ല എന്ന മട്ടിലാണ് ഇരിപ്പ്. എന്നാൽ അദ്ദേഹത്തിന്റെ മടിയിൽ ഇരിക്കുകയായിരുന്ന വെളുത്തു മെലിഞ്ഞ പെൺകുട്ടി അങ്ങനെയായിരുന്നില്ല. ആ കുട്ടിയുടെ ഉരുണ്ട വലിയ കണ്ണുകൾ കോടതി നടപടികളെല്ലാം സൂക്ഷ്മമായി പിന്തുടരുന്നുണ്ടായിരുന്നു. ആദ്യമായി കാണുന്ന ആ നാടകത്തിന്റെ ഓരോ ഭാഗവും. അവിടെ ഉയർന്നുകേട്ട വാദമുഖങ്ങൾ ആ കുട്ടിക്ക് മനസ്സിലായിട്ടുണ്ടാകില്ല. എങ്കിലും അപ്പൂപ്പനെ കൂടാതെ വീട്ടിലേക്ക് മടങ്ങിവന്ന ആ കുട്ടിയുടെ പിഞ്ചുമനസ്സിനെ ബ്രിട്ടീഷ് നിയമങ്ങളുടേയും കോളനി വാഴ്ചയുടെയും കാർക്കശ്യവും വിദേശ ഭരണാധികാരികളുടെ ക്രൂരമായ ആധ്യത്തവും വേദനിപ്പിക്കാതിരുന്നില്ല.

**അടിയന്തരാവസ്ഥയുടെ അവസാന നാളുകളിൽ ലക്ഷദ്വീപുകളിലേക്ക നടത്തിയ ഈ യാത്രയ്ക്കിടയിലാണ് അടിയന്തരാവസ്ഥ പിൻവലിക്കാനും തിരഞ്ഞെടുപ്പു നടത്തുവാനും ഇന്ദിരാഗാന്ധി തീരുമാനിച്ചത്. (1976 ഡിസംബർ)**



മോത്തിലാൽ നെഹ്റുവും ഇന്ദിരാഗാന്ധിയുമായിരുന്നു, രാഷ്ട്രീയത്തടവുകാരനായ ആ അപ്പൂപ്പനും ചെറുമകളും. 'ഇന്ദു'വിന് അന്ന് നാലുവയസ്സുമാത്രം. അതായിരുന്നു യഥാർത്ഥത്തിൽ ഇന്ദിരാഗാന്ധിയുടെ രാഷ്ട്രീയ രംഗപ്രവേശം. അന്നുമുതൽ ഐതിഹാസികമായ ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ ധീരയായ വളർത്തുപുത്രിയായി മാറി ഇന്ദിര. കൊളോണിയൽ ഭരണക്രമത്തിൽ അടിമകളായിക്കഴിഞ്ഞ ജനസമൂഹങ്ങൾക്ക് പുതിയൊരു മോചനമാർഗ്ഗം വെട്ടിത്തുറന്ന അക്രമരഹിത വിപ്ലവത്തിന്റെ തീച്ചൂളയിൽ വളർന്നുവന്ന ആ ബാലിക തന്റെ മുപ്പതാമത്തെ വയസ്സിൽ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിക്കുന്നതുവരെ, സാഹസികയായ മുന്നണിപ്പടയാളിയായിരുന്നു. സ്വാതന്ത്ര്യപ്രാപ്തി മുതലാകട്ടെ ആ യുവരാഷ്ട്രീയ പ്രവർത്തകയ്ക്കു ലഭിച്ചത് തികച്ചും സൃഷ്ടിപരമായ ഒരു റോൾ ആയിരുന്നു. നീണ്ട പതിനേഴ് വർഷക്കാലം ഇന്ത്യയുടേയും ഇന്ത്യൻ ജനതയുടേയും ഇന്ത്യയിലെ പ്രധാന രാഷ്ട്രീയ കക്ഷിയുടേയും വെല്ലുവിളിക്കപ്പെടാത്ത നേതാവായിരുന്ന സ്വന്തം പിതാവ് ജവഹർലാൽ നെഹ്റുവിന്റെ ഏററവും പ്രധാനപ്പെട്ട, ഏററവും വിശ്വസ്തയായ സാന്ത്വന-പ്രചോദന ശക്തിയായിരുന്നു ഇന്ദിര. ലോകം ആദരിക്കുന്ന രാഷ്ട്രശില്പികളുടെ മക്കളിൽ മററാർക്കും അവകാശപ്പെടാനാകാത്ത ഒരു സ്ഥാനം നെഹ്റുവിന്റെ കാര്യത്തിൽ ഇന്ദിരാഗാന്ധിക്ക് ഉണ്ടായിരുന്നുവെന്നതിൽ വ്യത്യസ്താഭിപ്രായം ഉണ്ടാകുമെന്നു തോന്നുന്നില്ല. അങ്ങനെ ആദ്യം നെഹ്റുവിന്റെ വിശ്വസ്ത പ്രചോദനശക്തിയായിരുന്ന ഇന്ദിരാഗാന്ധി നെഹ്റുവിനുശേഷം കോൺഗ്രസ്സിന്റേയും പ്രധാനശക്തിദുർഗ്ഗമായിത്തീർന്നു. അവർ പ്രധാനമന്ത്രിയായിരിക്കുമ്പോഴാണ്, സ്വതന്ത്ര ഇന്ത്യയുടെ ഏററവും വികാരനിർഭരമായ നിമിഷങ്ങൾ സൃഷ്ടിക്കപ്പെട്ടത്. ഇന്ത്യൻ ജനതയുടെ ആ വികാരപ്രകടനം അവർക്ക് അനുകൂലമായപ്പോഴൊക്കെ അവർ നേതൃത്വത്തിന്റെ മഹോന്നത ശൃംഗങ്ങളിൽ ചക്രവർത്തിനിയെപ്പോലെ വിരാജിച്ചു. ജനവികാരം എതിരായപ്പോൾ അവർക്ക് അധികാരം വിട്ടൊഴിയേണ്ടതായും വന്നു. എങ്കിലും, അധികം താമസിയാതെ അതേ ജനങ്ങൾതന്നെ അവരെ തിരിച്ചുവിളിച്ച് വീണ്ടും പ്രധാനമന്ത്രിയാക്കി. അങ്ങനെ ആധുനിക ഇന്ത്യൻ രാഷ്ട്രീയത്തിന്റെ വളർത്തുപുത്രിയായിരുന്ന ഇന്ദിര ഒന്നര ദശകത്തിലേറെക്കാലം സ്വതന്ത്ര ഇന്ത്യയുടെ രാഷ്ട്രീയ-ഭരണ നേതൃത്വത്തിന്റെ പരിചാരികയായും, തുടർന്ന് ഒന്നര ദശകത്തോളം ഇന്ത്യൻ രാഷ്ട്രീയത്തിന്റെ തന്നെ മാതാവായും, അദ്ഭുതകരമായ പരിണാമം പ്രാപിച്ചു. ഇങ്ങനെ ജീവിതകാലമാകെ, തന്റെ രാജ്യത്തിന്റെ രാഷ്ട്രീയത്തിലും ഭരണസംവിധാനത്തിലും പരോക്ഷമായും പ്രത്യക്ഷമായും ഇത്രയേറെ നിർണ്ണായകശക്തിയായിരുന്നു, മറെറാരു നേതാവിനെ മറെറാരു ജനതയും അവകാശപ്പെടാനില്ല.

പലതരം രാഷ്ട്രീയ പ്രസ്ഥാനങ്ങൾ പല രീതികളിൽ പ്രവർത്തിക്കുന്നുണ്ടെങ്കിലും കഴിഞ്ഞ രണ്ടു ദശകത്തെ ഇന്ത്യൻ രാഷ്ട്രീയം യഥാർത്ഥത്തിൽ ഇന്ദിരാഗാന്ധിതന്നെയായിരുന്നു എന്നു കാണാം. ഇന്ദിരാഗാന്ധിക്ക് അനുകൂലമായ രാഷ്ട്രീയവേലിയേററവും, അവർക്കെതിരെയുണ്ടായ വേലിയേററവും. കോൺഗ്രസ് നേതാക്കന്മാർക്ക് താരതമ്യേന കൂടുതൽ സ്വീകാര്യയായ സ്ഥാനാർത്ഥി എന്ന നിലയിൽ അവർ പ്രധാനമന്ത്രിയായി രണ്ടു വർഷത്തിനുശേഷം നടന്ന പൊതുതിരഞ്ഞെടുപ്പുമുതൽ ആയിരുന്നു ആ പ്രതിഭാസം വ്യക്തമായി പ്രകടമായത്. അന്നുവരെ അതിശക്തന്മാരെന്നു കരുതപ്പെട്ടിരുന്ന ഒരു ഡസനോളം കോൺഗ്രസ് നേതാക്കളെ വെറും സോപ്പുകുമിളകളെപ്പോലെ പൊട്ടിച്ചുകൊണ്ട് കോൺഗ്രസ് പാർട്ടിയുടെയും ഇന്ത്യാഗവണ്മെൻറിന്റെയും നേതൃത്വത്തിന് അസാധാരണമായ ചൈതന്യം പകർന്നു. മഹാനായ തന്റെ പിതാവിനുപോലും കഴിയാത്ത രീതിയിൽ പാർട്ടിയുടെയും ഗവണ്മെൻറിന്റെയും നിയന്ത്രണം അവർ പൂർണ്ണമായി കൈയിലെടുത്തു. അന്ന് അവർ പുറംതള്ളിയ മൊറാർജി ദേശായി, കാമരാജ്, സഞ്ജീവറെഡ്ഡി, അതുല്യഘോഷ്, നിജലിംഗപ്പ, സി. ബി. ഗുപ്ത തുടങ്ങിയവരാകട്ടെ നെഹ്റുവിന്റെ കാലത്തുപോലും അതിശക്തരായിട്ടായിരുന്നു പരിഗണിക്കപ്പെട്ടത്. ആ പിളർപ്പിനെത്തുടർന്ന്, ഇന്ദിരാഗാന്ധിക്ക് അനുകൂലമായും പ്രതികൂലമായുമുള്ള ധ്രുവീകരണമായിരുന്നു ഇന്ത്യൻ രാഷ്ട്രീയരംഗത്ത് ആവർത്തിച്ചാവർത്തിച്ചു നടന്നത്. 1971-ൽ എതിർശക്തികളെ പാടേ പരാജയപ്പെടുത്താൻ അവർക്കു കഴിഞ്ഞു. എന്നാൽ 1977-ലെ തിരഞ്ഞെടുപ്പിൽ സ്വന്തം പാർട്ടിയെ വിജയിപ്പിക്കാനോ, സ്വയം വിജയിക്കാനോ കഴിയാത്ത തരത്തിൽ അവരുടെ ജനപിന്തുണ കുറഞ്ഞുപോയിരുന്നു. 1969-71 കാലഘട്ടത്തിൽ ജനപിന്തുണയുടെ കാര്യത്തിൽ അദ്ഭുത പ്രതിഭാസമായി തിളങ്ങിയ ഇന്ദിരാഗാന്ധിക്ക് 1975-77-ൽ ഉണ്ടായ പതനമാണ് ഇന്ത്യൻ രാഷ്ട്രീയത്തിലെ ഏററവും വിവാദപരമായ അദ്ധ്യായം. ഇന്ദിരയ്ക്ക് അധികാരം നഷ്ടപ്പെട്ട് മറെറാരു കൂട്ടർ ഭരിക്കുമ്പോഴും പരോക്ഷമായിട്ടാണെങ്കിലും ഇന്ദിരതന്നെയായിരുന്നു ഇന്ത്യൻ രാഷ്ട്രീയത്തിലെ പ്രധാന ചൈതന്യം. ഇന്ദിരാവിരുദ്ധവികാരം ജനങ്ങളിൽ നിന്നകലുന്നതു കാണാതെ, ജനതാപ്പാർട്ടി സ്വയം അതിന്റെ തടവുകാരായി മാറിയപ്പോൾ, തങ്ങളുടെ പിടിപ്പുകേട് ഇന്ത്യൻ രാഷ്ട്രീയത്തിൽ ഇന്ദിരയ്ക്ക് അനുകൂലമായ മറെറാരു തരംഗത്തിന് രൂപംകൊടുക്കുന്നത് കാണുവാൻ അവർക്ക് കഴിഞ്ഞില്ല. അങ്ങനെ ഇന്ത്യൻ രാഷ്ട്രീയമെന്നാൽ ഇന്ദിരാഗാന്ധിതന്നെ എന്ന പ്രക്രിയയ്ക്ക് പുനർജന്മം നല്കുന്നതിൽ പ്രതിപക്ഷകക്ഷികളും സാരമായ സംഭാവന നല്കി. പ്രധാനമായും ഇന്ദിരാവിരുദ്ധ പ്രചരണ പരിപാടികളല്ലാതെ, ജനങ്ങളെയാകർഷിക്കുന്ന സൃഷ്ടിപരമായ പരിപാടികൾ ആവിഷ്ക്കരിക്കാൻ സൈദ്ധാന്തിക ഭദ്രതയുണ്ടെന്ന് കരുതാവുന്ന പാർട്ടികൾക്കുപോലും കഴിയാതെപോയി. തെലുങ്കുദേശം, ദ്രാവിഡ രാഷ്ട്രീയം, നാഷണൽ കോൺഫറൻസ് എന്നിങ്ങനെയുള്ള ചില പ്രാദേശിക പ്രതിഭാസങ്ങൾ ഒഴിച്ചുനിറുത്തിയാൽ, സംസ്ഥാന രാഷ്ട്രീയത്തിലും ഇന്ദിരാകോൺഗ്രസ്സിനെതിരായ വികാരപ്രകടനമാണ് പ്രതിപക്ഷപാർട്ടികളുടെ ഏക രക്ഷാമാർഗ്ഗം. സ്വന്തമായ ജനപിന്തുണ അവകാശപ്പെടാൻ കഴിയുന്ന രാഷ്ട്രീയ പ്രസ്ഥാനങ്ങൾ ഒന്നോ രണ്ടോ ഉണ്ടെങ്കിലും അവയുടെ വ്യാപ്തിയും തീരെ പരിമിതമാണല്ലോ.

ഇന്നും ഇന്ത്യയിലെ ഏററവും വലിയ രാഷ്ട്രീയപ്പാർട്ടിയായ കോൺഗ്രസ്സിനാകട്ടെ, ഇന്ദിരാഗാന്ധി ഒരു മൃതസഞ്ജീവനിയായിരുന്നു. കേരളം, തമിഴ്നാട്, പശ്ചിമബംഗാൾ, ഗുജറാത്ത്, പഞ്ചാബ് എന്നിവിടങ്ങളിൽ മാത്രമല്ല, ഉത്തർപ്രദേശ്, മദ്ധ്യപ്രദേശ്, ബീഹാർ തുടങ്ങിയ നിർണ്ണായക പ്രാധാന്യമുള്ള സംസ്ഥാനങ്ങളിൽപ്പോലും കോൺഗ്രസ് ക്ഷയിച്ച് അധികാരത്തിൽനിന്നും പുറംതള്ളപ്പെടുന്ന പശ്ചാത്തലത്തിലായിരുന്നു



ടിറേറാ, നാസർ, ഇന്ദിര: നെഹ്റുവിനുശേഷവും കാത്തുസൂക്ഷിച്ച സൗഹൃദം



ഇന്ദിരാഗാന്ധി കോൺഗ്രസ്സിൻെറ നേതാവാകുന്നത്. 1969-ൽ കോൺഗ്രസ്സിൻെറ നേതൃത്വം അവരുടെ കൈയിലായത്, പ്രധാന ദേശീയ രാഷ്ട്രീയകക്ഷി എന്ന നിലയിലുള്ള കോൺഗ്രസ്സിൻെറ ആയുർദൈർഘ്യം വർദ്ധിപ്പിക്കുകയും കോൺഗ്രസ്സിന് ഒരു പുതുജീവൻ പകരുകയും ചെയ്തു. തകർന്നുകൊണ്ടിരുന്ന ആ പാർട്ടി, 1971-ൽ മൂന്നിൽ രണ്ടിലേറെ ഭൂരിപക്ഷത്തോടെ കേന്ദ്രത്തിൽ വീണ്ടും അധികാരത്തിൽവന്നു. ബഹുഭൂരിപക്ഷം സംസ്ഥാനങ്ങളും വീണ്ടും കോൺഗ്രസ് ഭരണത്തിലായി. 1977-ൽ അധികാരത്തിൽനിന്ന് പുറംതള്ളപ്പെട്ടെങ്കിലും മൂന്നു വർഷത്തിനുള്ളിൽ വീണ്ടും വമ്പിച്ച വിജയവും പഴയ പ്രതാപവും അവർ കോൺഗ്രസ്സിന് വീണ്ടെടുത്തുകൊടുത്തു. 1969-ൽ കോൺഗ്രസ് നേതൃത്വം പിടിച്ചെടുക്കാനുള്ള മത്സരത്തിൽ ഇന്ദിരാഗാന്ധി പരാജയപ്പെട്ടിരുന്നുവെങ്കിൽ, അന്ന് അവർക്കുപകരം കോൺഗ്രസ് നേതൃത്വം കൈയടക്കുമായിരുന്നവരുടെ ഇന്നത്തെ രാഷ്ട്രീയസ്ഥിതി ഒന്നുമാത്രം മതി, കോൺഗ്രസ്സിന് ഇന്ദിരാഗാന്ധി എന്തായിരുന്നുവെന്നും അവരുടെ നേതൃത്വം ലഭിച്ചില്ലായിരുന്നുവെങ്കിൽ കോൺഗ്രസ് എന്താകുമായിരുന്നുവെന്നും തെളിയിക്കുവാൻ. തിരഞ്ഞെടുപ്പുകളിൽ വൻപിച്ച വിജയങ്ങൾ ആവർത്തിച്ചു നേടി കോൺഗ്രസ്സിനെ പൂർവ്വാതീതശക്തിയോടെ ദേശീയ രാഷ്ട്രീയത്തിൽ പുനഃപ്രതിഷ്ഠിച്ച അവരുടെ നേതൃത്വത്തിൽ, കോൺഗ്രസ് സംഘടനയിലുണ്ടായ പിളർപ്പുകളുടെ എണ്ണം നോക്കുക. അവരെ വിട്ടുപോയ കനമുള്ള നേതാക്കളുടെ എണ്ണമോ? ഇന്ദിരാഗാന്ധി പ്രതീക്ഷിച്ചതുപോലെ, അവരിൽ പലരും പിന്നീട് മടങ്ങിവന്നപ്പോൾ അവർക്ക് പാർട്ടിയുടെ നേതൃത്വത്തെപ്പററി യാതൊരുവിധ തെററിദ്ധാരണകളും ഉണ്ടാകരുതെന്ന് ഓർമ്മിപ്പിക്കാനായിരിക്കണം, ഏററവും ഒടുവിലത്തെ പിളർപ്പുകാലത്ത് കോൺഗ്രസ്സിനോടുചേർത്ത 'ഐ' എന്ന സംജ്ഞ പിന്നീട് മാററുവാൻ അവർ തയ്യാറാകാതിരുന്നത്.

പാർട്ടിതലത്തിലായാലും ദേശീയ രാഷ്ട്രീയത്തിലായാലും വിവാദങ്ങൾ സൃഷ്ടിക്കാനും അങ്ങനെ ഉയർന്നുവന്ന വിവാദങ്ങളിൽ മിക്കതിലും ജനാഭിപ്രായം തനിക്കനുകൂലമായി വളർത്തിയെടുക്കാനും അപാരമായ പാടവം പ്രദർശിപ്പിച്ച അപൂർവ്വനേതാവായിരുന്നു ഇന്ദിരാഗാന്ധി. കോൺഗ്രസ്നേതൃത്വവും ഗവൺമെൻറിൻെറ നേതൃത്വവും ഒരേയാളുടേതുതന്നെ ആയിരിക്കേണ്ടതല്ലേ എന്ന വിവാദമായിരുന്നു അവരുടെ ഭരണാരംഭകാലത്തെ പിടിച്ചുകുലുക്കിയത്. കാമരാജിൻെറ പിന്തുണ ഇന്ദിരാഗന്ധിക്കു നഷ്ടപ്പെട്ടതിൻെറ കാരണം മറെറാന്നായിരിക്കാനിടയില്ല. ഇന്ത്യൻരൂപയുടെ വില കുറച്ചത്, ധനകാര്യമന്ത്രിസ്ഥാനത്തു നിന്നും മൊറാർജിയെ മാററിയത്, വി. വി. ഗിരിയെ പ്രസിഡൻറുതിരഞ്ഞെടുപ്പിൽ പിന്താങ്ങിയത്, ബംഗ്ലാദേശ്‌യുദ്ധത്തിൽ പങ്കെടുക്കാൻ തീരുമാനിച്ചത്, കോൺഗ്രസ്സിതര ഗവൺമെൻറുകളെ പിരിച്ചുവിട്ടത്, അലഹബാദ് ഹൈക്കോടതി വിധി, സഞ്ജയ്ഗാന്ധിയുടെ രാഷ്ട്രീയരംഗപ്രവേശം, അടിയന്തരാവസ്ഥ, നാല്പത്തിനാലാം ഭരണഘടനാ ഭേദഗതി, ഐ. എം. എഫ്. വായ്പ, എം. ജി. ആർ. ഗവൺമെൻറിനെ പിരിച്ചുവിടൽ, ആസ്സാംപ്രശ്നം, പഞ്ചാബ്പ്രശ്നം, കാശ്മീരിലെ ഫറൂക്ക് അബ്ദുള്ള, ആന്ധ്രയിലെ ഭാസ്കരറാവുനാടകം അങ്ങനെ എത്രയെത്ര വിവാദങ്ങൾ; എത്രയെത്ര പ്രശ്നങ്ങൾ. ഇതിൽ പലതിലും അന്തർഭവിച്ചിരുന്നഗുരുതരമായ റിസ്ക് അറിഞ്ഞുകൊണ്ടുതന്നെ, അവ നേരിടാനുള്ള അസാധാരണ മനക്കരുത്ത് അവർ പ്രദർശിപ്പിച്ചിരുന്നു.

സ്വാതന്ത്ര്യസമര നായകന്മാർ രൂപം നൽകിയ ഇന്ത്യയെന്ന രാഷ്ട്രസങ്കല്പം യാഥാർത്ഥ്യവത്കരിക്കുന്നതിൽ ഇന്ദിരാഗാന്ധി വഹിച്ച പങ്ക് സ്തുത്യർഹമാണ്. ഡോ. സാക്കീർ ഹുസൈൻ, ഫക്രുദ്ദീൻ അലി അഹമ്മദ് എന്നിവരെ രാഷ്ട്രപതിയാക്കുവാൻ എതിർപ്പുകളെ തൃണവത്ഗണിച്ചുകൊണ്ട് ഇന്ദിരാഗാന്ധി നടത്തിയ വിജയകരമായ ശ്രമം രാജ്യത്തിൻെറ മതേതരസ്വഭാവത്തിനു നൽകിയ വ്യാപ്തി നിസ്തുലമാണ്. ഷെയ്ക്ക് അബ്ദുള്ളയെ മെരുക്കിയെടുത്ത് കാശ്മീരിൽ അധികാരത്തിലിരുന്ന സ്വന്തം പാർട്ടിയെ മാററിനിറുത്തി അദ്ദേഹത്തെ വീണ്ടും അധികാരത്തിലേററുക എന്ന ആശയവും ഇന്ദിരാഗാന്ധിക്കു മാത്രമേ മുറുകെപ്പിടിക്കാൻ കഴിയൂ. ഗ്യാനി സെയിൽസിംഗിനെ രാഷ്ട്രപതിയാക്കിയതിനു പിന്നിലുള്ള പ്രാതിനിധ്യാശയവും തികഞ്ഞ രാഷ്ട്രമീമാംസയുടെ തിളക്കമുള്ള മറെറാരു മുത്താണ്. സിക്കിം ഇന്ത്യയിൽ ചേർന്നതും, കലാപകാരായിരുന്ന മിസോ, നാഗാവംശജർ അച്ചടക്കമുള്ള ഇന്ത്യൻ പൗരന്മാരായിത്തീർന്നതും അവരുടെ ഈടുററനേട്ടങ്ങൾതന്നെ. അധികാരത്തിൽ വരുന്നതിനു തൊട്ടുമുമ്പ് പാകിസ്ഥാനുമായുണ്ടായ യുദ്ധത്തിൽ ഇന്ത്യയ്ക്ക് നിർണ്ണായക വിജയം കൈവരിക്കാൻ കഴിയാതെ പോയി എന്ന ദൗർബ്ബല്യം നന്നായി നികത്താൻ അവർ മുൻകൈ എടുത്തു നടത്തിയതിൻെറ തെളിവാണല്ലോ 1971-ൽ ബംഗ്ലാദേശിൽ നേടിയ വ്യക്തമായ വിജയം. നമ്മുടെ പ്രതിരോധശക്തിയിൽ നമുക്ക് ഇന്നുള്ള തികഞ്ഞ ആത്മവിശ്വാസത്തിൻെറ സ്രഷ്ടാവും ഇന്ദിര തന്നെ. ആധുനിക ശാസ്ത്രസാങ്കേതിക വിദ്യകളിൽ ഇന്ദിര നേതൃത്വം നൽകിയ ഇന്ത്യ അഭിമാനാർഹമായ നേട്ടങ്ങൾ കൈവരിച്ചുകഴിഞ്ഞു. നമുക്ക് ആവശ്യമുള്ള പെട്രോളിയത്തിൻെറ നാല്പതുശതമാനത്തോളം നമ്മുടെ രാജ്യം സ്വന്തമായി ഉല്പാദിപ്പിക്കുന്നു. അറോമിക് ഊർജ്ജനിർമ്മാണതന്ത്രങ്ങൾ ഏറക്കുറെ പൂർണ്ണമായിത്തന്നെ നാം സ്വായത്തമാക്കിക്കഴിഞ്ഞു. ഇലക്ട്രോണിക് വ്യവസായരംഗത്തെ അദ്ഭുതകരമായ വികസനത്തിൻെറ ആവശ്യം മനസ്സിലാക്കിയതും ആ ക്രാന്തദർശിതന്നെ. ശൂന്യാകാശ ഗവേഷണം, സ്വന്തം ഉപഗ്രഹനിർമ്മാണം, സ്വന്തമായ റോക്കററ് വിക്ഷേപണം എന്നീ രംഗങ്ങളിൽ കോടിക്കണക്കിനു രൂപ മുടക്കി ദ്രുതഗതിയിൽ നടത്തിയ പ്രവർത്തനങ്ങളുടെ ഗുണഫലങ്ങൾ ടെലിവിഷൻ, ടെലികമ്മ്യൂണിക്കേഷൻ രംഗങ്ങളിൽ ജനങ്ങൾ രുചിച്ചുതുടങ്ങിയപ്പോഴാണ്, ദീർഘവീക്ഷണത്തോടെ അതിനെല്ലാം കലവറകൂടാതെ പ്രോത്സാഹനം നല്കിയ ഇന്ദിരാഗാന്ധിയുടെ നേതൃത്വം നഷ്ടപ്പെട്ടത്. അൻറാർട്ടിക്കാ പര്യവേഷണം, പരിസ്ഥിതി സംരക്ഷണം തുടങ്ങിയ മററു ശാസ്ത്ര-സാങ്കേതിക സംരംഭങ്ങളുടെ വിളവെടുപ്പുകാലം വിദൂരമല്ല. മാറി മാറി വരുന്ന വെള്ളപ്പൊക്കത്തിൻേറയും വരൾച്ചയുടേയും സ്വാധീനത്തിൽനിന്നും കാർഷിക-വ്യാവസായികോല്പാദനത്തെ ഭാഗികമായെങ്കിലും വിമോചിപ്പിക്കുക എന്നത് അത്ര എളുപ്പം യാഥാർത്ഥ്യമാക്കുവാൻ കഴിയുന്ന കാര്യമല്ലല്ലോ. എങ്കിലും, 1969-ലെ ബാങ്കുദേശവല്ക്കരണംപോലുള്ള നടപടികൾ സാമ്പത്തികകാര്യങ്ങളിലുണ്ടാക്കിയ നവാവേശം അതേ അളവിലല്ലെങ്കിലും തുടർന്നുകൊണ്ടുപോകുവാൻ പര്യാപ്തമായ ഒരു സാമ്പത്തിക തന്ത്രാവിഷ്കരണ സംവിധാനം അവരുടെ സഹായത്തിനുണ്ടായിരുന്നില്ലെന്നു തോന്നുന്നു. അവരുടെ നേതൃത്വത്തിൽ ദേശീയ സമ്പദ്ഘടന പച്ചപിടിച്ചുവെന്നത് തർക്കമററതാണെങ്കിലും വിലക്കയററം, തൊഴിലില്ലായ്മ, ദാരിദ്ര്യം തുടങ്ങിയവയുടെ ഗൗരവ സ്വഭാവം തുടരുന്നതിൻെറ രഹസ്യം മേല്പറഞ്ഞ സംവിധാനത്തിൻെറ അഭാവംതന്നെ.

വികസ്വരരാഷ്ട്രങ്ങൾക്ക് പ്രചോദനം നൽകുന്നതും നമ്മുടെ ദേശീയ പ്രതിച്ഛായയ്ക്ക് തിളക്കം നൽകുന്നതുമായ രീതിയിൽ വിദേശനയത്തിന് ചൈതന്യം നൽകുന്നതിലും ഇന്ദിരാഗാന്ധി അസൂയാർഹമായ വിജയം കൈവരിച്ചിട്ടുണ്ട്. പ്രത്യേകിച്ചും ജനതാഭരണകാലഘട്ടവുമായി താരതമ്യപ്പെടുത്തുമ്പോൾ. ഈ രംഗത്ത് നെഹ്റു നേടിയ അസാധാരണ വിജയത്തിന് അദ്ദേഹത്തിൻെറ കാലഘട്ടം കൂടുതൽ സഹായകമായിരുന്നു. മാത്രമല്ല, ചേരിചേരായ്മ ശക്തിപ്പെടുത്തുന്നതിൽ മാർഷൽ ടിറേറായുടേയും നാസ്സറിൻേറയും പരിപൂർണ്ണപിന്തുണ അദ്ദേഹത്തിന് നിർലോഭം കിട്ടുകയും ചെയ്തിരുന്നു. എന്നാൽ സാമ്പത്തികഭദ്രതയ്ക്കുവേണ്ടി വികസിത രാഷ്ട്രങ്ങളെപ്പോലെ വികസ്വരരാജ്യങ്ങളും തങ്ങളുടേതായ മാർഗങ്ങൾ തേടിയോടുന്ന പശ്ചാത്തലത്തിലാണ്, ഒരു സാമ്പത്തികാവലംബമല്ലാത്ത ഇന്ദിരാഗാന്ധി മൂന്നാം ചേരിരാഷ്ട്രങ്ങളുടെ പ്രിയപ്പെട്ട നേതാവായിത്തീർന്നത്

ലോകത്തെ മിക്ക ജനവിഭാഗങ്ങളും തങ്ങളുടെ ''വിമോചകനായി'' ഓരോ നേതാവിനെ ബഹുമാനിച്ചുവരുന്നുണ്ട്. ഈ വിമോചന നേതാക്കളാകട്ടെ, അവർ വിമോചിപ്പിച്ച ജനസമൂഹത്തിലെ തന്നെ അംഗമായിരുന്നു. എന്നാൽ തൻേറതല്ലാത്ത ഒരു ജനസമൂഹത്തിൻെറ മോചകസ്ഥാനം അവകാശപ്പെടാൻ ഒരൊററ നേതാവിനു മാത്രമേ ആധുനിക ചരിത്രത്തിൽ കഴിഞ്ഞിട്ടുള്ളൂ. ആ നേതാവാണ് ഇന്ദിരാഗാന്ധി. ബംഗ്ലാദേശിൻെറ വിമോചക.



സ്വാതന്ത്ര്യ ഇന്ത്യയിലെ തടവറയിൽ: ജനതാ ഭരണകാലത്ത് ഡെൽഹിയിലെ തീഹാർ ജയിലിൽ



ശാന്തിവനത്തിൽ അന്തിമോപചാരം അർപ്പിക്കാൻ എത്തിയ മദർ തെരേസ



പ്രൊ. ധവാൻ, ഡോ. കലാം എന്നിവരോടൊത്ത് എസ്. എൽ. വി. 3 യുടെ വിജയനാളിൽ



ന്യൂക്ലിയർ ക്ലബ്ബിൽ ഇടമുണ്ടാക്കിക്കൊണ്ട് ഇന്ത്യ ആദ്യമായി അണുവിസ്ഫോടനം നടത്തിയ പൊഖാറനിൽ





വിപ്ലവത്തിൻെറ തീ നക്ഷത്രത്തിൽനിന്ന് ഒരാലിംഗനം. ഡെൽഹിയിൽ ഏഴാം ചേരിചേരാ സമ്മേളനത്തിൽ കാസ്ട്രൊ സൃഷ്ടിച്ച ആ അപൂർവനിമിഷം



# അഗ്നിയിൽ പിറന്ന ചെമ്പനീർപ്പൂ

**1917** നവമ്പർ പത്തൊമ്പതു്.

അലഹബാദിലെ ചരിത്രപ്രസിദ്ധമായ ആനന്ദഭവൻ. ആളുകളെല്ലാം ആനന്ദഭവനിലെ ഒരു പ്രത്യേക മുറിയുടെ മുമ്പിൽ നിലകൊള്ളുകയാണ്. പെട്ടെന്ന് അകത്തുനിന്നും ഒരു കുഞ്ഞിൻെറ കരച്ചിൽ കേട്ടു. അടച്ചിട്ട വാതിലുകൾക്ക് നേരെ അവർ ആകാംക്ഷയോടെ ഓടിച്ചെന്നു.

റോസാപ്പൂക്കളേയും പിഞ്ചുകുഞ്ഞുങ്ങളേയും സ്നേഹിക്കുന്ന ജവഹർലാൽ നെഹ്റുവിനും, ഭർത്താവിനെ രാഷ്ട്രത്തിനു നൽകി രോഗശയ്യയിലായ കമലാ നെഹ്റുവിനും ഒരു പെൺകുഞ്ഞ് ജനിച്ചിരിക്കുന്നു.

എല്ലാവർക്കും പ്രിയമുള്ളവളാവാൻ കമലയും നെഹ്റുവും ആ കുഞ്ഞിനു പേരിട്ടു— പ്രിയദർശിനി. ആ പേരു് തൃപ്തിയാവാത്ത അപ്പൂപ്പൻ മോത്തിലാൽ നെഹറു് ഒരു പേരുകൂടി കൂട്ടിച്ചേർത്തു—ഇന്ദിര.

—ഇന്ദിരാ പ്രിയദർശിനി.

സ്വാതന്ത്ര്യസമരം കൊടുമ്പിരിക്കൊള്ളുന്നു. സ്വതന്ത്രഭാരതമെന്ന മഹത്തായ സങ്കല്പവും പേറി ജനങ്ങൾ പൊരുതി മരിക്കുന്നു. അച്ഛനും രോഗിയായ അമ്മയും ജയിലിൽ. കൗമാരത്തിൽ ഇന്ദിര ഏകാന്തതയുടെ തടവിലായിരുന്നു. ഓമനിക്കാനോ താലോലിക്കാനോ ആരുമില്ലാത്ത നിസ്സഹായമായ പരിതഃസ്ഥിതിയിലൂടെ ഇന്ദിര വളർന്നുവന്നു.

ആനന്ദഭവനിലെ രാഷ്ട്രീയ ചർച്ചകളും രഹസ്യയോഗങ്ങളും ഇന്ദിരയുടെ കുഞ്ഞുമനസ്സിലും ആവേശമുയർത്തി. ഏകാന്തതയിൽ ഒററപ്പെട്ടുകഴിഞ്ഞ ഇന്ദിരയെ ദേശീയ സ്വാതന്ത്ര്യസമരത്തിൻെറ തീക്ഷ്ണത വല്ലാതെ ആകർഷിച്ചു.

''എൻെറ കുട്ടിക്കാലം രാഷ്ട്രീയ കളരിയിലായിരുന്നു'' — ഒരിക്കൽ ഇന്ദിര പറഞ്ഞു.

അപ്പൂപ്പൻ കഥകൾ വായിക്കാതെ, രാജകുമാരൻെറയും രാജകുമാരിയുടെയും പ്രേമരംഗങ്ങൾ സ്വപ്നം കാണാതെ സ്വാതന്ത്ര്യസമരത്തിൻെറ തീവ്രത ഉള്ളിലൊതുക്കിയ ബാല്യം. ശൈത്യം ഉറയുന്ന കാശ്മീരിൽനിന്നും ഡെൽഹിയിൽ മാറിത്താമസിച്ച നെഹ്റുകുടുംബത്തിലെ ആ പെൺകുട്ടിക്ക് ഭാരതഭൂമിയോടു് തീവ്രാനുരാഗം തന്നെയായിരുന്നു. ആ തീവ്രപ്രേമമാണ് തൊള്ളായിരത്തിമുപ്പതിൽ 'വാനരസേന' രൂപീകരിക്കാൻ ഉത്തേജനം നൽകിയതു്.

മഹാത്മാഗാന്ധിയുടെ നിർദ്ദേശപ്രകാരം ചർക്കാസംഘത്തിൽ നൂൽനൂൽക്കാൻ ഇന്ദിര പോകുമായിരുന്നു. കൂട്ടുകാരികളിൽ നിന്നുമുള്ള കത്തുകൾ ഇന്ദിരയ്ക്കു് അപ്പോൾ കിട്ടിയിരുന്നില്ല. ആ പെൺകുട്ടിക്ക് കിട്ടിയിരുന്നതു് തടവറയിൽ നിന്നും അച്ഛൻ എഴുതിയ കത്തുകളായിരുന്നു. ഒരച്ഛൻ മകൾക്കയച്ച ലോക പ്രസിദ്ധമായ കത്തുകൾ.

ഇരുപത്തൊന്നാംവയസ്സിൽ, ഇന്ദിര ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൽ അംഗമായി. ഇതോടെ അവരുടെ കർമ്മരംഗം കൂടുതൽ വിശാലമായി. തിരക്കേറിയ രാഷ്ട്രീയ പ്രവർത്തനത്തിൻെറ ആവേശഭരിതമായ ദിനങ്ങളിലൂടെ ഇന്ദിര വളരുകയായിരുന്നു. ഊണും ഉറക്കവുമില്ലാത്ത ദീർഘമായ രാഷ്ട്രീയ പ്രവർത്തനങ്ങളുടെ ദിനരാത്രങ്ങൾ. അച്ഛൻ ജയിലിൽ; അമ്മയ്ക്കോ രോഗം. അമ്മയെ ഓർത്തു് എപ്പോഴും ഇന്ദിര അസ്വസ്ഥയായിരുന്നു.

1936–ൽ കമലാനെഹ്റു അന്തരിച്ചു. അച്ഛൻെറയും മകളുടെയും പ്രചോദനകേന്ദ്രമായിരുന്നു കമലാനെഹ്റു. മാനസികമായ നിരാശ്രയത്വം ഇന്ദിരയെ വേട്ടയാടി. അപ്പോൾ മനസ്സിൽ ഒരു രൂപം തെളിഞ്ഞുനിന്നു. ആശ്രയത്തിൻെറ നിലാവെളിച്ചവുമായി ഒരാൾ—ഫിറോസ് ഗാന്ധി. ഇന്ദിരയും ഫിറോസും വിവാഹിതരാവാൻ തീരുമാനിച്ചു. ആദ്യം ആരും വിശ്വസിച്ചില്ല. ഫിറോസ് പാർസിയാണ്. ഇന്ദിര ബ്രാഹ്മണകുമാരിയും. വിലക്കുകളും ഭീഷണികളും ഉയർന്നു. വെള്ളക്കാരുടെ മുന്നിൽ വീരമൃത്യുവിനുപോലും തയ്യാറുള്ള ഇന്ദിരയ്ക്കു് എതിർപ്പുകൾ പ്രശ്നമായിരുന്നില്ല. ഒടുവിൽ, മഹാത്മാഗാന്ധി ഇടപെട്ടു നെഹ്റുവിനോടു പറഞ്ഞു: ഇന്ദുവിൻെറ ഇഷ്ടം അതാണെങ്കിൽ നടക്കട്ടെ — ക്വിററിൻന്ത്യാ പ്രക്ഷോഭത്തിൻെറ 1942–ൽ ഇന്ദിര വിവാഹിതയായി. രാഷ്ട്രീയ പോരാളികളായ ഇന്ദിരയ്ക്കും ഫിറോസിനും മാധുര്യമേറിയ ദാമ്പത്യത്തിന് അവസരം ലഭിച്ചില്ല. മധുവിധുകാലം തീരും മുമ്പ് പതിമൂന്നു മാസത്തോളം വിചാരണ കൂടാതെ നൈനി സെൻട്രൽ ജയിലിൽ ഇന്ദിര തടവുകാരിയായി.

1944–ലാണ് ആദ്യത്തെ കുഞ്ഞ് ജനിക്കുന്നതു്—രാജീവ്.

രണ്ടു് വർഷം കഴിഞ്ഞു് രണ്ടാമത്തെ കുഞ്ഞും—സഞ്ജയ്.

സ്വാതന്ത്ര്യസമരകാലം ഇന്ദിരയുടെ രാഷ്ട്രീയജീവിതത്തെ രൂപപ്പെടുത്തി. ഇന്ദിരയുടെ കൗമാരവും ബാല്യവും യൗവ്വനവും രാഷ്ട്രീയരംഗത്തുതന്നെയായിരുന്നു. സ്വാതന്ത്ര്യത്തിനുമുമ്പുള്ള കാലഘട്ടം അവരെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയ കളരിയിലെ പ്രാഥമിക പാഠങ്ങൾ പഠിപ്പിക്കുന്നതായിരുന്നു.

സ്വാതന്ത്ര്യത്തിനുശേഷം പക്വത വന്ന രാഷ്ട്രീയപ്രവർത്തകയായി ഇന്ദിര ഉയർന്നു. ഡെൽഹി കലാപവേളയിൽ ഇന്ദിര സേവനരംഗത്തിറങ്ങി. പറക്കമുററാത്ത രണ്ടു മക്കളുള്ള അമ്മയായിട്ടും, കർമ്മരംഗത്തു് അവർ സജീവമായി. അച്ഛൻ പ്രധാനമന്ത്രിയായപ്പോൾ, മകളായിരുന്നു ഔദ്യോഗികവസതിയിലെ ആതിഥേയ.

ജനകോടികളെ നയിച്ച കൈകൾ







അവസാനമായി ശിവഗിരിയിലെത്തിയപ്പോൾ

സ്വാതന്ത്ര്യത്തിനു മുമ്പും സ്വാതന്ത്ര്യാനന്തരവും അച്ഛൻെറ ചിറകുകൾക്കുള്ളിൽ നിന്നുകൊണ്ടു് രാഷ്ട്രീയം പഠിച്ച ഇന്ദിര 1955–ൽ കോൺഗ്രസ് വർക്കിംഗ്കമ്മററി അംഗമായി.

ഇന്ദിരയുടെ രാഷ്ട്രീയജീവിതത്തിൽ 1959 നിർണ്ണായകവർഷമായിരുന്നു. ഇന്ത്യൻ നാഷണൽകോൺഗ്രസ്സിൻെറ നാഗപ്പൂർ സമ്മേളനം ഇന്ദിരയെ പാർട്ടിയുടെ അഖിലേന്ത്യാപ്രസിഡൻറായിതിരഞ്ഞെടുത്തു—മോത്തിലാലിൻെറ പ്രിയപൗത്രി ആ ഉന്നതസ്ഥാനത്തേക്ക് ഉയർന്നു. കേരളത്തിലെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭയെ പിരിച്ചുവിട്ടതായിരുന്നു ഇന്ദിരാഗാന്ധി കോൺഗ്രസ് അദ്ധ്യക്ഷയായിരുന്ന കാലത്തു് ഏററവും വിവാദവിഷയമായ സംഭവം (1959–ൽ.) അധികാരത്തിൻെറ ഏണിപ്പടികൾ കയറിക്കൊണ്ടിരിമ്പോഴും ദാമ്പത്യത്തിലെ പൊരുത്തക്കേടുകൾ ഇന്ദിരയെ അസ്വസ്ഥയാക്കി—ഫിറോസിൽ നിന്നും ഇന്ദിര അകലുകയായിരുന്നു. 1960–സെപ്തംബർ 8–ാംതീയതി ഫിറോസ് എന്നെന്നേക്കുമായി വിടപറഞ്ഞു.

അറുപത്തിരണ്ടിൽ ഇന്ത്യയെ ചൈന ആക്രമിച്ചപ്പോൾ, ദേശീയരക്ഷാ കൗൺസിൽ അംഗമെന്ന നിലയ്ക്കു് അസാമാന്യമായ നയതന്ത്രജ്ഞതയും ദീർഘവീക്ഷണവും അവർ പ്രകടമാക്കി.

ഇന്ദിരയുടെ രാഷ്ട്രീയവും വ്യക്തിപരവുമായ ജീവിതത്തിലെ ഏററവും പ്രധാനപ്പെട്ട വർഷമായിരുന്നു, 1964. അമ്മയുടെയും ഭർത്താവിൻെറയും സ്നേഹലാളനകൾ വേണ്ടത്ര ലഭിക്കാത്ത ഇന്ദിരയ്ക്കു് താങ്ങായി, തണലായി നിന്ന പിതാവും അന്തരിച്ചു.

കൗമാരത്തിൽ ഏകാകിതയും യൗവ്വനത്തിൽ വൈധവ്യവും അനുഭവിച്ച ഇന്ദിരയ്ക്കു് തൻെറ എല്ലാമായിരുന്ന അച്ഛൻെറ മരണം താങ്ങാവുന്നതിലും ഏറെയായിരുന്നു. പക്ഷേ, കർമ്മരംഗത്തു് ഇന്ദിര നിസ്സഹായയായിരുന്നില്ല; ആ വർഷത്തിൽത്തന്നെ ലാൽബഹദൂർശാസ്ത്രിമന്ത്രിസഭയിൽ വാർത്താവിനിമയ മന്ത്രിയായി അധികാരമേററു—പാർട്ടിപ്രവർത്തനങ്ങളിൽനിന്നും മന്ത്രിസ്ഥാനത്തേക്കുള്ള ഉയർച്ചയുടെ കാലഘട്ടം ആരംഭിക്കുകയായി.

പ്രധാനമന്ത്രി ശാസ്ത്രിയുടെ മരണം ഇന്ദിരാഗാന്ധിയുടെ രാഷ്ട്രീയജീവിതത്തിലെ പ്രധാന വഴിത്തിരിവ് സൃഷ്ടിച്ചു. പാർട്ടിപ്രസിഡൻറിൻെറയും, മന്ത്രിയുടെയും സ്ഥാനങ്ങളിൽനിന്നും പ്രധാനമന്ത്രിസ്ഥാനത്തേക്ക്. തൊള്ളായിരത്തി അറുപത്തിആറിലാണ് ഇന്ദിരാഗാന്ധിയുടെ ജീവിതത്തിലെ പ്രധാന കാലഘട്ടം ആരംഭിക്കുന്നതു്. പാർലമെൻറിലെ കോൺഗ്രസ്കക്ഷിനേതാവായിആദ്യം തിരഞ്ഞെടുത്തു. അന്ന് മൊറാർജിദേശായിയുടെ 189 വോട്ടിനെതിരെ അവർ 355 വോട്ടുകൾ നേടി. അഞ്ചുദിവസം കഴിഞ്ഞു് ഇന്ത്യയുടെ പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞയെടുത്തു.

ആദ്യമായി പ്രധാനമന്ത്രിസ്ഥാനം ഏറെറടുത്തപ്പോൾത്തന്നെ പഞ്ചാബ് പ്രശ്നം ഉയർന്നിരുന്നു. പഞ്ചാബി ഭാഷ സംസാരിക്കുന്നവർക്കു് പ്രത്യേക സംസ്ഥാനം നല്കണമെന്നു് സിക്കുകാർ മുറവിളികൂട്ടി; പ്രക്ഷോഭമായി. നെഹ്റു സിക്കുകാരുടെ ആവശ്യത്തെ നിരാകരിച്ചിരുന്നു. രാജ്യത്തു് കലാപം പൊട്ടിപ്പുറപ്പെട്ടു. അകാലിദൾ നേതാവു് സാന്ത് ഫത്തേ്് സിംഗ് പഞ്ചാബ് സുബയ്ക്കുവേണ്ടി മരണംവരെ നിരാഹാരസമരം നടത്തുമെന്ന് ഭീഷണി മുഴക്കി. ഹിന്ദുക്കളും സിക്കുകാരും തമ്മിൽ തെരുവു യുദ്ധം നടന്നു. ആക്രമണം ഡെൽഹിയിലേക്കു വ്യാപിച്ചു. സ്പീക്കർ സർദാർ ഹുക്കും സിംഗും പഞ്ചാബ്സുബ അനുവദിക്കണമെന്ന് ആവശ്യപ്പെട്ടു. പാനിപ്പത്തിൽവച്ച് മൂന്ന് ഹിന്ദുക്കളെ സിക്കുകാർ ജീവനോടെ ചുട്ടുകരിച്ചു.

ചെങ്കോട്ടയിലെ ഒരു സമ്മേളനത്തിൽ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി വികാരഭരിതയായി പറഞ്ഞു: ''ഇപ്പോൾ എൻെറ കണ്ണീർ വററിപ്പോയിരിക്കുന്നു. എൻെറ ഹൃദയത്തിൽ രോഷമാണുള്ളതു് ... അനേകായിരം സ്വാതന്ത്ര്യസേനാനികൾ ജീവൻ കൊടുത്തു നേടിയ സ്വാരാജ് ഈ കലാപങ്ങൾക്കായിരുന്നോ?...നമ്മുടെ നാടിൻെറ നാണംകെട്ട പോക്കിൽ എനിക്ക് ലജ്ജ തോന്നുന്നു. ഭാഷയ്ക്കുവേണ്ടി സംസ്ഥാനം ആവശ്യപ്പെടുന്നവർ രാജ്യസ്നേഹികളല്ല...'' ഒടുവിൽ സിക്കുകാർക്ക് പഞ്ചാബ് അനുവദിക്കേണ്ടി വന്നു.



1967–ലെ പൊതുതിരഞ്ഞെടുപ്പിൽ കോൺഗ്രസ് പാർട്ടിക്കുവേണ്ടി പ്രചരണം നടത്തി. പൊതുതിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിൻെറ ഭൂരിപക്ഷം കേന്ദ്രത്തിലും സ്റ്റേററുകളിലും കുറഞ്ഞു. ചില സ്റ്റേററുകളിൽ കോൺഗ്രസ്സിനു് അധികാരം നഷ്ടപ്പെടുകയും ചെയ്തു. കോൺഗ്രസ് കക്ഷിയുടെ നേതാവിൻെറ തിരഞ്ഞെടുപ്പിൽ നിന്ന് അവസാന ഘട്ടത്തിൽ മൊറാർജിദേശായി ഒഴിഞ്ഞുനിൽക്കുകയും ഇന്ദിരാഗാന്ധി ഏകകണ്ഠമായി തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു. അധികാരവടംവലിയും ചേരിതിരിവും തുടങ്ങി. നാട്ടുരാജാക്കന്മാർക്കുള്ള പ്രിവിപേഴ്സ് നിറുത്തലാക്കി, ബാങ്കുകൾ ദേശവൽക്കരിച്ചു. ഇതോടെ പാർട്ടിക്കകത്തെ രാജാക്കന്മാർ ഇളകിയാടി; സംഘടനാ കോൺഗ്രസ് രൂപംകൊണ്ടു–69–ലെ പ്രസിഡൻറ് തിരഞ്ഞെടുപ്പിൽ ഇന്ദിരാഗാന്ധി കോൺഗ്രസ് സ്ഥാനാർത്ഥിക്കെതിരായി ഗിരിക്കു പിന്തുണ നൽകിയതിനെത്തുടർന്നു് കോൺഗ്രസ് രണ്ടായിപ്പിളർന്നു.

പ്രധാനമന്ത്രിയെന്ന നിലയിൽ ഇന്ദി

അച്ഛനമ്മമാരോടൊപ്പം ഇന്ദിര ആദ്യമായി തിരുവനന്തപുരത്തു വന്നപ്പോൾ. അരനൂററാണ്ടു മുമ്പുള്ള ചിത്രം





രയുടെ ഏററവും സംഭവബഹുലമായ ഭരണകാലം 1969 മുതൽ 1971 വരെയായിരുന്നു. ബംഗ്ലാ ദേശിന്റെ ആവിർഭാവവും അഭയാർത്ഥി പ്രവാഹവും ഇന്ത്യാ പാക്‌യുദ്ധവും ഈ കാലത്തായിരുന്നു. ഇന്ത്യയും റഷ്യയുമായുള്ള ബന്ധം ശക്തമായി. പാകിസ്ഥാനുമായുള്ള യുദ്ധത്തിൽ ഇന്ത്യ നേടിയ വിജയം, അന്താരാഷ്ട്ര തലത്തിൽ ഇന്ദിരയെ പ്രശസ്തയാക്കി.

1970-ലെ തിരഞ്ഞെടുപ്പിൽ അഭൂതപൂർവ്വമായ വിജയം നേടി. പാർലമെന്ററിപാർട്ടി നേതാവായി, പ്രധാനമന്ത്രിയായി. റഷ്യയുമായി സഹകരണകരാറിൽ ഒപ്പുവച്ചു. ഇന്ത്യയിലെ ജനങ്ങൾ ഇന്ദിരയോട് ആദരവ് പ്രകടിപ്പിച്ചു. ഭാരതരത്നം അവാർഡ് നൽകി.



അടുത്തകാലത്ത് തിരുവനന്തപുരം സന്ദർശിച്ചപ്പോൾ

ഇന്ത്യയുടെ രാഷ്ട്രീയവും സാമ്പത്തികവുമായ നില വഷളായിത്തുടങ്ങിയിരുന്ന കാലമാണ് 1974. പണപ്പെരുപ്പമായി, സർക്കാർ നയങ്ങളിൽ ജനങ്ങൾ അസംതൃപ്തരായി. പ്രതിപക്ഷകക്ഷികൾ ഒന്നാകാൻ ശ്രമംനടന്നു. ഇന്ദിരാഗാന്ധിയുടെ ഇമേജ് മാഞ്ഞുകൊണ്ടിരുന്ന കാലം. നാട്ടിലെങ്ങും അസ്വാരസ്യം പടർന്നുകഴിഞ്ഞിരുന്നു. ജയപ്രകാശ് നാരായണന്റെ നേതൃത്വത്തിൽ ജനകീയ പ്രക്ഷോഭം ആളിക്കത്തി.

1975-ൽ അലഹബാദ് ഹൈക്കോടതി പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുടെ 1971-ലെ തിരഞ്ഞെടുപ്പ് അസാധുവായി പ്രഖ്യാപിച്ചു. ഇന്ദിരാഗാന്ധി രാജിവയ്ക്കണമെന്ന് പ്രതിപക്ഷം ഒന്നടങ്കം മുറവിളികൂട്ടി.

സ്വതന്ത്രഭാരതത്തിൽ മുൻപ്രാവശ്യം പ്രധാനമന്ത്രിയായി അധികാരമേററ ഇന്ദിരാഗാന്ധി കോടതിയിൽ 45 മിനിട്ട് പ്രതിക്കൂട്ടിൽനിന്നു.

—ഇന്ത്യയുടെ രാഷ്ട്രീയ ചരിത്രത്തിൽ ആദ്യമായാണ് ഒരു പ്രധാനമന്ത്രി കോടതികയറുന്നത്. എന്നാൽ ജസ്ററിസ് സിഹ്നയുടെ വിധിയുടെ അടിസ്ഥാനത്തിൽ മന്ത്രിസഭ രാജിവയ്ക്കേണ്ടതില്ലെന്ന് പ്രധാനമന്ത്രി തീരുമാനിച്ചു— അടിയന്തരാവസ്ഥപ്രഖ്യാപിച്ചു.

1977-ൽ ലക്ഷദ്വീപ് പര്യടനം കഴിഞ്ഞു തിരിച്ചുവന്ന പ്രധാനമന്ത്രി ഇന്ദിരാഗാന്ധി പൊതുതിരഞ്ഞെടുപ്പ് പ്രഖ്യാപിച്ചു. മാർച്ചിൽ നടന്ന തിരഞ്ഞെടുപ്പിൽ ഇന്ദിര പരാജയപ്പെട്ടു. കോൺഗ്രസ്സിനു ഭൂരിപക്ഷം നഷ്ടപ്പെട്ടു. മൊറാർജി ദേശായി പ്രധാനമന്ത്രിയായി. എന്നാൽ, ജനതാപാർട്ടിക്ക് പ്രതിപക്ഷ കക്ഷികളുടെ ഏകോപിതമായ നേതൃത്വം നല്കാനായില്ല. ഉൾപ്പോരും പിളർപ്പും ജനതാപാർട്ടിയെ തകർത്തു; ഇന്ദിരാഗാന്ധി തിരിച്ചുവരാനുള്ള തയ്യാറെടുത്തു. 1980-ൽ നടന്ന തിരഞ്ഞെടുപ്പിൽ ഇന്ദിരാഗാന്ധി വമ്പിച്ച ഭൂരിപക്ഷത്തോടെ അധികാരത്തിൽ തിരിച്ചുവന്നു.

പൊതു തിരഞ്ഞെടുപ്പിൽ കനത്ത തിരിച്ചടിയേററിട്ടും അവർ തിരിച്ചുവന്നു; പൂർവ്വാധികം ശക്തിയോടെ. രാജ്യത്തിന്റെ ചരിത്രത്തിൽ അപൂർവ്വ സംഭവമായിരുന്നു, ഈ തിരിച്ചുവരവ്.

ദേശീയരംഗത്ത് ആർക്കും നിഷേധിക്കാനാവാത്ത വ്യക്തിത്വമായി ഉയർന്ന ഇന്ദിര അന്താരാഷ്ട്രീയരംഗത്ത് ജാജ്വല്യമായി തിളങ്ങിയ കാലമായിരുന്നു, 1980. അവർ മൂന്നാം ലോകരാഷ്ട്രത്തലവന്മാരുടെ നേതാവായി ഉയർന്നു. കോമൺവെൽത്ത് രാഷ്ട്രത്തലവന്മാരുടെ ഡെൽഹിയിൽച്ചേർന്ന സമ്മേളനത്തിൽ അദ്ധ്യക്ഷസ്ഥാനം വഹിച്ചു.

ബഹിരാകാശരംഗത്ത് ഇന്ത്യയെ ലോകരാഷ്ട്രങ്ങളുടെ മുമ്പിലെത്തിച്ചു; ഒരിന്ത്യക്കാരനെ ആദ്യമായി ബഹിരാകാശത്ത് അയച്ചത് ഇന്ദിരയുടെ വിജയമായിരുന്നു.

അൻറാർട്ടിക്കയിലെ ഇന്ത്യൻ സംഘത്തിന്റെ ശാസ്ത്രപരീക്ഷണങ്ങൾ ലോകശ്രദ്ധ ആകർഷിച്ചു. ലോകസമാധാനത്തിനുവേണ്ടി ഇന്ത്യയുടെ വികാരം ലോകരാഷ്ട്രങ്ങളിൽ അവർ എത്തിച്ചു.

1980 ജൂൺ 23-ാം തീയതി സഞ്ജയ് ഗാന്ധി ഒരു പിററ്സ് വിമാനം തകർന്ന് മരിച്ചു. എന്നും രാത്രി കൂടെക്കിടത്തി ഉറക്കിയിരുന്ന സഞ്ജയ്ഗാന്ധിയുടെ മകൻ വരുൺഗാന്ധി അമ്മയോടൊപ്പം ഇറങ്ങിപ്പോയി.

ഇന്ദിരാഗാന്ധിയുടെ രാഷ്ട്രീയ ജീവിതത്തിൽ ഏറെ അസ്വസ്ഥത സൃഷ്ടിച്ച വർഷമാണ്, 1984. മേയ് 11-ാം തീയതി സിക്കിം മന്ത്രിസഭ പിരിച്ചുവിട്ടു. ജൂലായ് രണ്ടിനു് ഡോക്ടർ ഫറൂഖ് അബ്ദുള്ളയെ സ്ഥാനഭ്രഷ്ടനാക്കി,

എൻ. ടി. രാമറാവുവിനെ പുറത്താക്കിയത് ജനരോഷത്തിനിടയാക്കി. പ്രതിപക്ഷകക്ഷികൾ ഒന്നിക്കാൻ തുടങ്ങി. സംസ്ഥാനങ്ങളിൽ ഇന്ദിരാവിരുദ്ധ തരംഗം ആഞ്ഞടിക്കാൻ തുടങ്ങി. പഞ്ചാബ് പ്രശ്നം രൂക്ഷമായി. ഗുരുദ്വാരയിൽ സൈന്യം കടന്നു, ഭിന്ദ്രൻവാല കൊല്ലപ്പെട്ടു. സിക്കുകാർ അക്രമാസക്തരായി. ആയിരക്കണക്കിന് നിരപരാധികൾ കൊല്ലപ്പെട്ടു; നിരവധി പൊലീസുദ്യോഗസ്ഥന്മാരും. കൊലയാളികൾക്ക് അഭയം നൽകിയ സുവർണ്ണക്ഷേത്രത്തിൽ സൈന്യം പ്രവേശിച്ചതോടെ കലാപം രൂക്ഷമായി.

ഒടുവിൽ സിക്കുപുരോഹിതരുടെ കാർമ്മികത്വത്തിൽ ശുദ്ധീകരണം നടന്നു; സുവർണ്ണക്ഷേത്രത്തിൽ നിന്നും സൈന്യം പിന്മാറി. എങ്കിലും ഖാലിസ്ഥാൻ വാദവുമായി സിക്കുകാർ മുറവിളി കൂട്ടി.

1984 ഒക്ടോബർ 31.

ഡെൽഹിയിലെ പ്രസിദ്ധമായ ആൾ ഇന്ത്യാ മെഡിക്കൽ സയൻസ് ഇൻസ്റ്റിററ്യൂട്ട്. ആ എട്ടുനില കെട്ടിടത്തിന്റെ അത്യാഹിതവിഭാഗത്തിന്റെ വാതില്ക്കലിലേക്ക്, പുറത്തെ എരിയുന്ന വെയിലിൽ തിങ്ങിനിറഞ്ഞ ജനങ്ങൾ ആകാംക്ഷയോടെ നോക്കിക്കൊണ്ടിരിക്കുന്നു. അവർ മനം നൊന്ത് പ്രാർത്ഥിക്കുകയാണ്.

മണിക്കൂറുകൾ ഇഴഞ്ഞുനീങ്ങി. കീർത്തനാലാപം നേർത്തുവന്നു. കനം തൂങ്ങുന്ന നിമിഷങ്ങൾ.

പെട്ടെന്ന് ഒരു കരച്ചിൽ കേട്ടു. വെയിലേററു വാടിയ മുഖങ്ങൾ മുന്നോട്ടാഞ്ഞു.



# ആ വെടിപൊട്ടിയപ്പോൾ: ഉസ്തിനോവിന്റെ വിവരണം



"സ്റ്റെൻഗണ്ണിൽ ആദ്യത്തെ മൂന്നു വെടിപൊട്ടുമ്പോൾഎന്റെ വാച്ച് ഒൻപതുമണിയും എട്ടു മിനിട്ടും കഴിഞ്ഞ് 27സെക്കൻറിലായിരുന്നു. പടക്കംപൊട്ടുകയാണെന്നാളുകൾ പറഞ്ഞു. സ്റ്റെൻഗണ്ണിൽ നിന്ന് തുരുതുരെ നിറയൊഴിക്കുന്ന ശബ്ദമായിരുന്നു പിന്നീട്, തെററിദ്ധാരണയ്ക്കിടയില്ലാത്ത വിധം കാതുകളിൽ വന്നുവീണത്. ഒരു നീണ്ട നിശ്ശബ്ദതയ്ക്കുശേഷം വീണ്ടും വെടിയുണ്ട ചീറിപ്പായുന്ന ഒച്ച കേട്ടു.'' ഇന്ദിരാഗാന്ധിയുടെ നെഞ്ചിലേക്ക് ചീറിപ്പാഞ്ഞ വെടിയുണ്ടകളുടെ ശബ്ദം കേൾക്കേണ്ടിവന്ന ആ ദുരന്തനിമിഷങ്ങളെക്കുറിച്ച് പീററർ ഉസ്തിനോവ് ഭീതിയോടെ ഓർക്കുന്നു.

ലോകപ്രശസ്തനായ നടനും സംവിധായകനും എഴുത്തുകാരനുമാണ് പീററർ ഉസ്തിനോവ്. സ്റ്റെൻഗൺ നിറയൊഴിക്കുന്ന ശബ്ദം കാതുകളിൽ വന്നുവീഴുമ്പോൾ ഇന്ദിരാഗാന്ധിയുടെ വീടിന്റെ ലോണിൽ ഇരിക്കുകയായിരുന്നു പീററർഉസ്തിനോവ്. ആ കാത്തിരിപ്പ് ഒരഭിമുഖ സംഭാഷണത്തിനായിരുന്നു. ''കൂട്ടിനു് മററാരുമില്ലാത്ത കുട്ടിയായിരുന്നപ്പോൾ എങ്ങനെ ഏകാന്തതയുമായി പൊരുത്തപ്പെട്ടു?'' എന്ന ചോദ്യം ഇന്ദിരാഗാന്ധിയെ കണ്ട ഉടനെ അവരുടെ മുമ്പിൽ അവതരിപ്പിക്കണമെന്നുണ്ടായിരുന്നു ഉസ്തിനോവിന്. പക്ഷേ, മനസ്സിൽ ആ ചോദ്യവുമായി അദ്ദേഹം കാത്തിരിക്കുമ്പോൾ കേട്ടത് മരണത്തിന്റെ ശബ്ദമായിരുന്നു.

''മൈക്രോഫോൺ റെഡിയാക്കിവച്ചിരുന്നു. ഇന്ദിരാഗാന്ധിയെ കൂട്ടിക്കൊണ്ടുവരാൻ അവരുടെ പ്രസ്സെക്രട്ടറി അകത്ത് പോയിരിക്കുകയായിരുന്നു. ഇന്ദിരാഗാന്ധി പുറത്തിറങ്ങുന്നതുകാത്ത് ഞങ്ങൾ ഇരിക്കുകയായിരുന്നു. എല്ലാമവസാനിക്കാൻ ഒരു മിനിട്ടുപോലുമെടുത്തില്ല. ആംബുലൻസ് പാഞ്ഞെത്തിക്കഴിഞ്ഞു''— ഉസ്തിനോവ് ഓർക്കുന്നു. 'ഉസ്തിനോവ് സ്പീപ്പിൾ' എന്ന പേരിൽ അദ്ദേഹം നിർമ്മിച്ചുകൊണ്ടിരിക്കുന്ന ഫിലിം സീരീസുകളിലൊന്നിന്റെ ചിത്രീകരണത്തിനാണ് അദ്ദേഹം വന്നിട്ടുള്ളത്. രണ്ടു ദിവസംമുമ്പ് ഇന്ദിരാഗാന്ധിയുടെ കൂടെ ഒറീസയിൽ പലേടത്തും അദ്ദേഹവും സംഘവും സഞ്ചരിച്ചിരുന്നു. ഒറീസ്സയിലെ കാട്ടുപ്രദേശങ്ങളിലൂടെയുള്ള ഇന്ദിരയുടെ യാത്ര മനുഷ്യസാദ്ധ്യമായ ഒന്നല്ല എന്ന് ഉസ്തിനോവിനും സിനിമാ സംഘത്തിനും തോന്നുകയുണ്ടായി. ഇന്ദിരാഗാന്ധിയെ കുറിച്ചോർത്ത് ഉസ്തിനോവ് വിലപിക്കുന്നു. ഇന്ദിരാഗാന്ധിയുടെ മൃത്യു പാഞ്ഞുവരുമ്പോഴുണ്ടായ ക്രൂരമായ ശബ്ദത്തിന് സാക്ഷ്യംവഹിച്ചതിനെക്കുറിച്ച് ഉസ്തിനോവിന് ആദ്യം ഒന്നും പറയാൻ കഴിഞ്ഞില്ല.

''ഇന്ദിരാഗാന്ധിയോടൊപ്പം അധികസമയം ചെലവഴിക്കാൻ കഴിഞ്ഞിട്ടില്ലെങ്കിലും ഇക്കഴിഞ്ഞ രണ്ടു ദിവസവും അവർ ഉന്മേഷവതിയായിരുന്നുവെന്ന് എന്റെ മനസ്സ് എന്നോടു പറഞ്ഞു. അടുപ്പം തോന്നുന്ന സ്നേഹോദാരമായ ഒരു ശബ്ദത്തിന്റെ ഉടമയാണ് ഇന്ദിരാഗാന്ധി. പറയാനാവാത്ത ചില പ്രത്യേക രീതിയിൽ ഇന്ദിരാഗാന്ധിക്ക് മഹാത്മാഗാന്ധിയുമായി സാമ്യമുണ്ട്. രണ്ടുപേരും പ്രസംഗത്തിൽ മായാജാലങ്ങൾ കാണിക്കുന്നവരായിരുന്നില്ല. ഇരുവരും ഒരുമയ്ക്കും പൊരുത്തത്തിനും വേണ്ടി സംസാരിച്ചവരാണ്.

ഏററവുമധികം താൽപര്യം ജനിപ്പിച്ച ലോകനേതാവായിരുന്നു ഇന്ദിരാഗാന്ധി. ശാക്തികച്ചേരികൾ ശക്തിപ്പെടുന്ന ഈ ലോകത്തെ ചേരിചേരാ പ്രസ്ഥാനത്തിന്റെ നേതാവായിരുന്നു ഇന്ദിര.''

ഉസ്തിനോവിന്റെ മനസ്സിൽ ഇന്ദിരാഗാന്ധി ഒരു മഹാശക്തിസ്വരൂപമായിട്ടാണ് നിലനിൽക്കുന്നത്. മെലിഞ്ഞ ആ ശരീരത്തിനകത്തെ മനസ്സിന്റെ ഉറച്ച ദാർഢ്യം ആ മുഖത്തുനിന്ന് അദ്ദേഹത്തിന് മനസ്സിലാക്കാൻ കഴിഞ്ഞു.

ബഹുമുഖ വ്യക്തിത്വമുള്ള ഒരു ലോക കലാകാരനാണ് പീററർ ഉസ്തിനോവ്. എഴുത്തുകാരനും നടനും ചലച്ചിത്ര സംവിധായകനുമായ ഉസ്തിനോവ് തന്റെ കഴിവുകളെല്ലാം മനുഷ്യരാശിയുടെ നന്മയ്ക്കുവേണ്ടി ഉപയോഗിക്കുന്നു. ഒരു ഹ്യൂമനിസ്റ്റായ ഉസ്തിനോവ് ലോകത്തിലെ വലിയ ഒരു ഹ്യൂമനിസ്റ്റിനെയാണ് ഇന്ദിരാഗാന്ധിയിൽ ദർശിച്ചത്.

ഈ കാടത്തം കണ്ടപ്പോൾ ഉസ്തിനോവ് ആററൻബറോയുടെ സിനിമയിലെ ഗാന്ധിജിയുടെ അന്ത്യം ഓർത്തുപോയി.

''മഹാത്മജിയുടെ നെഞ്ചിൽ വെടിയുണ്ടയേൽക്കുന്ന രംഗം ആ സിനിമയിൽ ചിത്രീകരിച്ചപ്പോൾ പ്രകൃതിയുടെ ശാന്തതയും മനുഷ്യന്റെ ഹിംസാത്മകമായ കർമ്മവും തമ്മിലുള്ള വൈരുദ്ധ്യം ഓർമ്മിപ്പിക്കുകയുണ്ടായി. സ്റ്റെൻഗൺ നിറയൊഴിച്ചശബ്ദം ഈ പ്രഭാതത്തിൽ മുഴങ്ങിയപ്പോൾ പക്ഷികൾ ആ ഭീകരശബ്ദം കേട്ട് ഒരുവിധത്തിലും വ്യാകുലപ്പെടാതെ അവരുടെ മാർഗ്ഗത്തിൽ പറന്നുപോവുകയായിരുന്നു.'' വികാരാധീനനായി ഉസ്തിനോവ് പറഞ്ഞു.

(11-ാം പേജിൽ നിന്നു തുടർച്ച)

അവരെ അകത്തേക്ക് കടത്തിവിട്ടില്ല. വാക്കുതർക്കം മൂത്തപ്പോൾ പൊലീസ് വേഷം ധരിച്ചു ചെന്നവർ തന്ത്രപൂർവ്വം അവിടെ നിന്നും രക്ഷപ്പെട്ടു.

കട്ടത്ത മൂടൽമഞ്ഞുമായാണ് നവംബർ ഒന്ന് കണ്ണുമിഴിച്ചത്. പ്രകൃതിക്കുപോലും ദുഃഖം വന്ന് കനംതൂങ്ങിയതുപോലെ തോന്നി. ഇന്ദിരാഗാന്ധിയുടെ മൃതദേഹം വഹിച്ചുകൊണ്ടുള്ള ശവമഞ്ചം വെളുപ്പാൻ രാവിലെതന്നെ, തീൻമൂർത്തി ഭവനിൽ എത്തി. പണ്ഡിററ്ജിയുടെ കൈപിടിച്ച് ഇന്ദിരാഗാന്ധി ദേശീയനേതൃത്വത്തിലേക്ക് കയറിവന്നത് തീൻമൂർത്തിയിലൂടെയാണ്. അവരുടെ അന്ത്യയാത്ര തുടങ്ങിയതും അവിടെനിന്നുതന്നെ. ലക്ഷക്കണക്കിനാരാധകർ അന്തിമാഞ്ജലികളർപ്പിക്കാൻ കർഫ്യൂപോലും വകവയ്ക്കാതെ രാവും പകലും മറന്ന് ധാരമുറിയാതെ എത്തിക്കൊണ്ടിരുന്നു.

അവിടെനിന്നും വിലാപയാത്രയായി കൊണ്ടുവന്ന ഇന്ദിരാഗാന്ധിയുടെ മൃതദേഹം, അവരുടെ അച്ഛനും മകനും അന്ത്യവിശ്രമം കൊള്ളുന്ന ശാന്തിവനത്തിലൊരുക്കിയ ചന്ദനച്ചിതയിൽ എരിഞ്ഞമരുന്നപ്പോൾ, ഹിമാലയത്തെയും ഗംഗദേവിയേയും ഈ മണ്ണിലെ മനുഷ്യരേയും ഒരുപോലെ സ്നേഹിച്ചിരുന്ന ഒരു മഹാജീവിതം ദുഃഖസ്മൃതിയായിത്തീരുകയായിരുന്നു.

ജബ്തക് സൂരജ് ചാന്ദ് രഹേഗ ഇന്ദിരാ തേരാ നാം രഹേഗ. ആരാധകരുടെ ആ ശബ്ദം ഇപ്പോഴും ചെവിയിൽ മുഴങ്ങുന്നു.





# വിഫലമായ ഒരു ചരിത്രസന്ധിയിൽ

ഇന്ദിരാഗാന്ധിക്കുശേഷം ആര്? ഐ–കോൺഗ്രസ് നേതൃത്വത്തിന് ഏറെ ആലോചിക്കേണ്ടിവന്നില്ല. അംഗരക്ഷകരുടെ വെടിയേറ്റുമരിച്ച ഇന്ദിരയുടെ മൃതദേഹം, ചരിത്രത്തിന്റെ കാല്പാടുകൾ പതിഞ്ഞ തീൻമൂർത്തി ഭവനിലെ സ്വീകരണമുറിയിൽ പൊതുദർശനത്തിന് വയ്ക്കുന്നതിനിടയിൽത്തന്നെ ഭരണനേതൃത്വം രാജീവ് ഗാന്ധിയെ പ്രധാനമന്ത്രിയായി വാഴിച്ചുകഴിഞ്ഞിരുന്നു. ഐ–കോൺഗ്രസ്സിന്റെ പാർലമെന്ററി ബോർഡായിരുന്നു, ഒരു കത്തുമുഖേന രാജീവ് ഗാന്ധിയെ പ്രധാനമന്ത്രിയായി നിയമിക്കാൻ രാഷ്ട്രപതിയോട് ആവശ്യപ്പെട്ടതു്. പാർലമെന്ററി ബോർഡ് ഔപചാരികമായി യോഗം വിളിച്ചുകൂട്ടിയാണോ ഇങ്ങനെയൊരു തീരുമാനം കൈക്കൊണ്ടതു്? ആ യോഗത്തിൽ ആരെല്ലാം പങ്കെടുത്തിരുന്നു? ഇനിയും അത്തരം വിശദാംശങ്ങൾ പുറത്തു വന്നിട്ടില്ല. ജനറൽ സെക്രട്ടറിമാരിലൊരാളായ കരുപ്പയ്യ മൂപ്പനാരായിരുന്നു, ബോർഡ് തീരുമാനം രാഷ്ട്രപതിയെ അറിയിച്ചതെന്നും, ആ തീരുമാനം കൈക്കൊണ്ടതു് സീനിയർ മന്ത്രിമാരായ നരസിംഹറാവുവും പ്രണബ്മുക്കർജിയുമായിരുന്നുവെന്നും, അത്തരമൊരു തീരുമാനമെടുക്കുന്നതിന് പിന്നിൽ രാജീവ് ഗാന്ധിയുടെ സെക്രട്ടറിമാരായ അരുൺ നെഹ്രുവും, ത്രിവേദിയും, ഫോട്ടേദാരുമാണ് നിയാമകമായി പ്രവർത്തിച്ചിരുന്നതെന്നും ഡെൽഹിയിലെ രാഷ്ട്രീയ വൃത്തങ്ങൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഒരു തരം വൃത്തികെട്ട ധൃതി ഇതിന്റെ പിന്നിലുണ്ടായിരുന്നതായിപ്പോലും ആരോപിക്കപ്പെടുന്നു. സുഗമമായ അധികാര കൈമാറ്റമായി ഇതു് വിശേഷിക്കപ്പെടുന്നുണ്ടെങ്കിലും കുറെക്കൂടി ജനാധിപത്യ സ്വഭാവം ഈ പ്രക്രിയയ്ക്ക് കൈവരുത്താമായിരുന്നു എന്ന വസ്തുത നിഷ്പക്ഷമതികൾ ചൂണ്ടിക്കാണിക്കുന്നുണ്ട്. ഇന്ദിരാ മന്ത്രിസഭയിലെ സീനിയർ മന്ത്രിമാരിലൊരാളെ ഇടക്കാല പ്രധാനമന്ത്രിയായി നിയമിക്കുകയും (നെഹ്റുവിന്റെ വിയോഗത്തെത്തുടർന്ന് ലാൽ ബഹദൂർ ശാസ്ത്രിയെ പ്രധാനമന്ത്രിയായി അവരോധിക്കുന്നതിനിടയിൽ, സീനിയർ നേതാവും മന്ത്രിയുമായിരുന്ന ഗുൽസാരിലാൽ നന്ദയെയായിരുന്നു ഇടക്കാലത്തേക്ക് പ്രധാനമന്ത്രിയാക്കിയതു്) ദുഃഖാചരണത്തിനുശേഷം ഐ–കോൺഗ്രസ് പാർലമെന്ററി പാർട്ടി സമ്മേളിച്ച് ഔപചാരികമായി നേതാവിനെ തിരഞ്ഞെടുക്കുകയും, അങ്ങനെ നടത്തുന്ന തിരഞ്ഞെടുപ്പിന് ഐ–കോൺഗ്രസ് മുഖ്യമന്ത്രിമാരുടെ അഭിപ്രായം ആരായുകയും ചെയ്തിരുന്നുവെങ്കിൽ വൃത്തികെട്ട ധൃതികാണിച്ചു എന്ന ആരോപണം ഒഴിവാക്കാമായിരുന്നില്ലേ എന്ന ചോദ്യവും ഉയർന്നുവന്നിട്ടുണ്ട്. അത്തരമൊരു നടപടി കൈക്കൊണ്ടാലും രാജീവ്ഗാന്ധി തന്നെ ആകുമായിരുന്നു നേതാവായി തിരഞ്ഞെടുക്കപ്പെടുക. ഐ–കോൺഗ്രസ്സിന്റെ നേതൃത്വത്തെ സംബന്ധിച്ചിടത്തോളം, അങ്ങനെ ഒരു ജനാധിപത്യപെരുമാറ്റം കാണാമറയത്തായിട്ട് കാലമെത്രയോ ആയി. ഈ സംഭവം അതിന്റെ തുടർച്ചമാത്രം.

നാല്പതുകാരനായ രാജീവ്ഗാന്ധി പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്യുമ്പോൾ, നാല്പതു നഗരങ്ങളിൽ കലാപത്തിന്റെ തീ കത്തിപ്പടരുകയായിരുന്നു. ഇന്ദിരയുടെ ഘാതകർ, വിശ്വസ്തരാകേണ്ടിയിരുന്ന അംഗരക്ഷകരായ സിക്കുകാരായിരുന്നു എന്ന ക്രൂരസത്യം ജനങ്ങളെ കലാപത്തിന്റെ പാതയിലേക്ക് തള്ളിവിടുകയാണുണ്ടായതു്. ആകസ്മികമായി സംഭവിച്ച ഈ വികാരവിഭ്രാന്തി സാമൂഹ്യവിരുദ്ധന്മാർക്ക് കിട്ടിയ മൂർച്ചയേറിയ ആയുധമായി പരിണമിക്കുമ്പോഴും, അതു് നേരിടാനോ അതിവേഗം വഴുതിക്കൊണ്ടിരിക്കുന്ന ക്രമജീവിതത്തെ നേരെയാക്കാനോ ഡെൽഹി ഭരണകൂടത്തിനും സംസ്ഥാന ഭരണകൂടങ്ങൾക്കും സാധിച്ചില്ല. രക്ഷകരായി അവർക്ക് നോക്കാനുണ്ടായിരുന്നതു്, അപ്പോഴും പട്ടാളത്തെയായിരുന്നു. രാഷ്ട്രീയ നേതൃത്വത്തിന്റെ തകർച്ച സൃഷ്ടിക്കുന്ന സാമൂഹികമായ അരാജകത്വത്തിൽ നിന്നും രാഷ്ട്രത്തെ കരകേറ്റാനുള്ള ഭാരിച്ച ചുമതല, അങ്ങനെ വീണ്ടും പട്ടാളത്തിന്റെ ശിരസ്സിൽ അർപ്പിച്ചിരിക്കുകയാണ്. ആദ്യമല്ല ഇത്തരമൊരു ദയനീയാവസ്ഥ രാഷ്ട്രീയ നേതൃത്വത്തിനുണ്ടാകുന്നതു്. തീവ്രവാദികളുടെ സംഹാരതാണ്ഡവത്തിൽ അമർന്ന പഞ്ചാബിലും, വിഘടനവാദത്തിന്റെ തീച്ചൂളയിൽ നീറിപ്പുകഞ്ഞ ആസ്സാമിലും പട്ടാളം നിയോഗിക്കപ്പെട്ടതു് സമീപകാല സംഭവങ്ങളാണ്. അങ്ങനെ ബാരക്കുകളിൽ ഒതുക്കി നിറുത്തേണ്ട പട്ടാളത്തിന് അധികാര ദണ്ഡുപയോഗിക്കാൻ അവസരമൊരുക്കിക്കൊടുത്തിട്ടുള്ള രാജ്യങ്ങൾക്കെല്ലാം വിലക്കപ്പെട്ട കനി ഭക്ഷിക്കേണ്ട ദുഃസ്ഥിതിയുണ്ടായിട്ടുണ്ടെന്ന ചരിത്ര സത്യം നാം മറക്കുന്നു.

ഭാരതീയ സംസ്കാരത്തിന്റെ വൈവിധ്യത്തിന്റെ ശക്തിയെ അടിത്തറയായി സ്വീകരിച്ചുകൊണ്ടാണ് ദേശീയോദ്ഗ്രഥനം സഫലമാക്കാൻ രാഷ്ട്രീയനേതൃത്വം മുൻകാലത്തു് ശ്രമിച്ചുപോന്നിട്ടുള്ളതു്. അതോടൊപ്പം ഭിന്നങ്ങളും വ്യത്യസ്തങ്ങളുമായ പ്രദേശങ്ങളുടെ ആഭ്യന്തരസ്വാതന്ത്ര്യാഭിവാഞ്ഛയെ അടിച്ചമർത്താതെ തന്നെ, അധികാരത്തെ കേന്ദ്രീകൃതമാക്കിക്കൊണ്ട് ഏകതാബോധം കരുപ്പിടിപ്പിക്കാനും കഴിഞ്ഞിരുന്നു. അങ്ങനെ ചെയ്യുമ്പോഴും ഭിന്നതാല്പര്യങ്ങളുടെ പരസ്പര മാത്സര്യങ്ങളും സമ്മർദ്ദങ്ങളും ഏതെങ്കിലും ഒരു പ്രദേശത്തിന്റെയോ ഗ്രൂപ്പിന്റെയോ വ്യക്തിസ്വത്വത്തെ നശിപ്പിക്കാൻ അനുവദിച്ചിരുന്നുമില്ല. ഈ പരസ്പരസമ്മർദ്ദത്തെ സമന്വയിപ്പിക്കുന്നതിലാകട്ടെ രാഷ്ട്രീയ നേതൃത്വം ഒരളവുവരെ വിജയിക്കുകയും ചെയ്തു. ഒരുതരം ഞാണിന്മേൽക്കളിയുടെ സ്വഭാവമുണ്ടായിരുന്ന ആ രാഷ്ട്രീയ തന്ത്രം നെഹ്റുവിന്റെ കാലത്തും, ഇന്ദിരയുടെ ആദ്യകാലത്തും സാമാന്യം വിദഗ്ദ്ധമായി പയറ്റിയിരുന്നതാണ്. പക്ഷെ പിൽക്കാലത്തു് അതിന്റെ പ്രയോഗത്തിൽ വീഴ്ചവന്നു എന്നുതന്നെയല്ല ക്രമേണ രാഷ്ട്രീയ നേതൃത്വം ഏതെങ്കിലും ഒരു പ്രദേശത്തിന്റെയോ ഗ്രൂപ്പിന്റെയോ സമ്മർദ്ദത്തിന് വശംവദമാകുകയോ കീഴ്പ്പെടുകയോ ചെയ്യുകയുമുണ്ടായി. തിരഞ്ഞെടുപ്പു ഫലങ്ങളുടെ ഭാഗ്യനിർഭാഗ്യങ്ങൾ, ഇതിൽ നിർണ്ണായക സ്വാധീനം ചെലുത്തിയിരുന്നതായി കാണാം. തെക്കേയിന്ത്യയിൽ ഐ–കോൺഗ്രസ് ദുർബലമാകുകയും, മുസ്ലിം സമുദായം ഐ–കോൺഗ്രസ്സിൽ നിന്നും അകന്നുപോവുകയും ചെയ്തതോടെ കേന്ദ്രനേതൃത്വം കൂടുതൽ കൂടുതൽ ഉത്തരേന്ത്യൻ സ്റ്റേറ്റുകളെ ആശ്രയിക്കുകയും, ഹൈന്ദവ ശക്തി കേന്ദ്രങ്ങളിലേക്ക് വേരുകൾ ഉറപ്പിക്കാൻ തത്രപ്പെടുകയും ചെയ്തതു് ഇതിനൊരുദാഹരണമാണ്. എന്നാൽ അതിനെക്കാളേറെ രാഷ്ട്രീയ നേതൃത്വത്തിന്റെ ശൈഥില്യത്തിന് വഴിതെളിച്ചതു്, പുതിയൊരു മൂല്യബോധവുമായി അധികാര രാഷ്ട്രീയത്തിന്റെ കേന്ദ്രസ്ഥാനങ്ങൾ കൈയടക്കിയ പുതിയ ഗ്രൂപ്പിന്റെ സമീപനമായിരുന്നു. അടിയന്തരാവസ്ഥക്കാലത്തോടെയാണ് ഇതു സംഭവിക്കുന്നതു്. പരമ്പരാഗതമായി പുലർത്തിപ്പോരുകയോ, യാഥാർത്ഥ്യങ്ങളുടെ അടിസ്ഥാനത്തിൽ രൂപപ്പെടുത്തുകയോ ചെയ്ത ജനാധിപത്യപരമായ സമീപനത്തിനു പകരം, ശക്തമായ ഗ്രൂപ്പുകളിലേക്ക് നയരൂപീകരണം ഉൾപ്പെടെയുള്ള കാര്യങ്ങൾ കേന്ദ്രീകരിക്കപ്പെടുകയുണ്ടായി. പ്രായോഗികമതവാദികളെന്ന് സ്വയം വിശേഷിപ്പിക്കപ്പെട്ട ഈ ഗ്രൂപ്പിന് കേന്ദ്രനേതൃത്വത്തിന്റെ പ്രവർത്തനശൈലിയെപ്പോലും സ്വാധീനിക്കാൻ കഴിഞ്ഞിരുന്നു. അടിയന്തരാവസ്ഥക്കാലത്താണ് ഈ ഗ്രൂപ്പ് ശക്തിപ്പെടുന്നതു്. ജനതാ ഭരണകാലത്തു് അതിന് രാഷ്ട്രീയസ്വഭാവം നേടാൻ സാധിച്ചു. തുടർന്നുണ്ടായ തിരഞ്ഞെടുപ്പിലൂടെ അധികാരത്തിന്റെ മർമ്മസ്ഥാനങ്ങളിൽ അതു് നിയന്ത്രണം സ്ഥാപിക്കുകയും ചെയ്തു. സ്റ്റേറ്റിനുള്ളിൽ സ്റ്റേറ്റായി പ്രവർത്തിച്ചിരുന്ന ഈ സമാന്തര ശക്തി, ദേശീയ–പ്രായോഗിക സമ്മർദ്ദ ഗ്രൂപ്പുകളുടെയും വിത്തശക്തിയുടെയും വക്താക്കളുമായിരുന്നു. അതോടൊപ്പം സിവിൽ സർവീസിലും സ്വാധീനം ഉറപ്പിക്കാൻ അവർക്കു കഴിഞ്ഞു. ഏതു തലത്തിൽ എതു വേണമെങ്കിലും പ്രീണിപ്പിച്ചും ഭയപ്പെടുത്തിയും നടത്തിക്കാൻ സാധിച്ച അവരാകട്ടെ, സ്വേച്ഛാധിപത്യത്തിന്റെ പുതിയൊരു ചാൽ വെട്ടിത്തുറക്കാനുള്ള ശ്രമത്തിലായിരുന്നു. ഇവരെ എതിരിട്ടു നില്ക്കാനോ തോല്പിക്കാനോ രാഷ്ട്രീയ നേതൃത്വത്തിന് കഴിയാതെ പോയതോടെ, സ്വന്തം നിലനില്പിന് അവരുമായി സമരസപ്പെട്ടുപോകേണ്ടതു് എല്ലാവരുടെയും ആവശ്യമായി



സോണിയാഗാന്ധിയുടെ ദുഃഖം



ത്തീർന്നു. പ്രാദേശികമായ ചരിത്രവാസനകൾക്ക് വളരാൻ ഇതവസരം നല്കി. ആഭ്യന്തര സ്വയംഭരണത്തിന്റെ പേരിൽ കേന്ദ്രീകൃതമായ ശക്തി സ്വരൂപീകരണത്തിനെതിരെ വാളുയർത്തിയ ആസ്സാമിലെ വിദ്യാർത്ഥികൾ ജനശക്തിയായി മാറിയപ്പോൾ, അതിന്റെ മുമ്പിൽ രാഷ്ട്രീയ ശക്തികൾ നിസ്സഹായരായി നോക്കിനില്ലാനേ കഴിഞ്ഞുള്ളൂ. പ്രാദേശികമായ ആവശ്യാവകാശങ്ങൾക്ക് പുതിയൊരു കരുത്ത് നല്കിയതായിരുന്നു ആസ്സാം പ്രക്ഷോഭണം. അത് ഇളക്കിവിട്ട അലകൾ പഞ്ചാബിൽ ഖാലിസ്ഥാൻവാദമായി ഭീകര രാക്ഷസീയരൂപം കൈക്കൊള്ളുമ്പോൾ, സ്റ്റേറ്റുകൾ തമ്മിലും സ്റ്റേറ്റും കേന്ദ്രവും തമ്മിലും പുലർത്തിവന്നിരുന്ന കൊടുക്കൽവാങ്ങൽ ബന്ധം ആകെ തകരുകയാണുണ്ടായത്. കേന്ദ്രത്തെ സംബന്ധിച്ചിടത്തോളം, അത്തരം അവകാശവാദങ്ങളും പ്രക്ഷോഭണപരമ്പരകളും സ്വന്തം അധികാരത്തിലേക്കുള്ള കടന്നുകയറ്റമായി കാണാൻതുടങ്ങി. പ്രാദേശികമായ ചില അവശതകളെച്ചൊല്ലി വളർന്നുവന്ന പഞ്ചാബ് പ്രക്ഷോഭണം സിക്കുകാരുടെ ഐഡന്റിറ്റിയുടെ അഭിമാനപ്രശ്നമായി വളരുകയാണുണ്ടായത്. കേന്ദ്രത്തെ എതിരിടുക ആവശ്യമാക്കിത്തീർത്ത അവരാകട്ടെ, അതിന് ബാഹ്യശക്തികളെപ്പോലും കൂട്ടുപിടിച്ചു. വളരെ പെട്ടെന്ന് തീപിടിക്കുന്ന മതവികാരത്തെ മുതൽക്കൂട്ടാക്കിയ സിക്കുകാർ ഇന്ത്യയുടെ ഇതഃപര്യന്തമുള്ള എല്ലാ നിലപാടുകളെയും പരസ്യമായി വെല്ലുവിളിക്കുകയും ലംഘിക്കുകയും ചെയ്തു. അങ്ങനെയൊരു പരിണതിയിലേക്ക് ആ പ്രക്ഷോഭണം ചെന്നെത്തിക്കുന്നതിൽ, രാഷ്ട്രീയനേതൃത്വം പ്രധാനമായൊരു പങ്കുവഹിച്ചിരുന്ന വസ്തുത ആർക്കും നിഷേധിക്കാവുന്നതല്ല. വ്യക്തമായൊരു രാഷ്ട്രീയ പരിഹാരം കൊണ്ടുമാത്രം അവസാനിപ്പിക്കാൻ സാധിക്കുമായിരുന്ന പഞ്ചാബ് പ്രശ്നത്തിൽ അവസാനം പട്ടാളം ഇടപെട്ടതും, ചോര ചിന്തേണ്ടിവന്നതും സമീപകാലസംഭവങ്ങൾ മാത്രമാണ്.

ഐ–കോൺഗ്രസ്സിന്റേതല്ലാത്ത ഭരണകൂടങ്ങളോടുള്ള കേന്ദ്ര രാഷ്ട്രീയനേതൃത്വത്തിന്റെ അസഹിഷ്ണുതയും പ്രാദേശികമായ അസമത്വങ്ങളും നിലനിറുത്തിക്കൊണ്ട് പിന്നോക്ക ജനവിഭാഗങ്ങളെ മുതലെടുക്കാൻ നടത്തുന്ന ഹീനശ്രമങ്ങളും ഭാവിയെ സംബന്ധിച്ചിടത്തോളം ഉല്ക്കണ്ഠ ഉളവാക്കുന്നുണ്ട്. കാശ്മീരിനെപ്പോലെ തന്ത്രപ്രധാനമായ സ്റ്റേറ്റിൽ കേന്ദ്രനേതൃത്വം വഴിവിട്ട നടത്തിയ രാഷ്ട്രീയ കൗശലങ്ങൾ, ഐക്യത്തെക്കുറിച്ചുള്ള അവരുടെ പ്രഖ്യാപനങ്ങളിൽ നിഴൽ വീഴ്ത്തിയിട്ടുണ്ട്. അവിടെയുമിവിടെയും ദൃശ്യമായിട്ടുള്ള ഈ വിള്ളലുകൾ അഗാധമല്ലെന്ന തോന്നൽ, ഇന്ദിരാഗാന്ധിയുടെ സാന്നിദ്ധ്യംകൊണ്ട് മറച്ചുവയ്ക്കാൻ ഒരളവുവരെ കഴിഞ്ഞിരുന്നു. പക്ഷേ, അവരുടെ ദുഃഖകരമായ അന്ത്യം, ആ വിള്ളലുകളെ കൂടുതൽ ഭീമാകാരങ്ങളായ ആഴികളാക്കി ഉയർത്തിക്കൊണ്ടുവരും. രാജീവ്ഗാന്ധിയെ സംബന്ധിച്ചിടത്തോളം, ഇതെല്ലാം തന്നെ എല്ലാ അർത്ഥത്തിലും വെല്ലുവിളികളായിരിക്കും. നേതൃത്വശക്തിയുണ്ടായിട്ടുകൂടി ഇന്ദിരയുടെ കൈയിൽനിന്നും അതിവേഗം വഴുതിക്കൊണ്ടിരുന്ന ദേശീയ ജീവിതം, ആ പ്രാഗത്ഭ്യം അവകാശപ്പെടാനാകാത്ത രാജീവിനെ വേട്ടയാടും. വിഹ്വലമാകുന്ന ചരിത്രസന്ധികൾ അദ്ദേഹത്തെ കാത്തിരിക്കയാണെന്നത് തീർച്ചയാണ്. അതെങ്ങനെ അദ്ദേഹത്തിനു് അതിജീവിക്കാനാവും എന്നതാണ് നാളത്തെ ചോദ്യം.

തോക്കുകൾ
നിശ്ശബ്ദമാക്കിയെങ്കിലും

കലാകൗമുദി

കലാകൗമുദിയുടെ കഴിഞ്ഞലക്കം വില്പനയ്ക്ക് തയ്യാറാക്കിക്കൊണ്ടിരിക്കുമ്പോഴാണ്, ഇന്ദിരാഗാന്ധി ക്രൂരമായി വധിക്കപ്പെട്ട വാർത്ത വന്നത്. അതു സംബന്ധമായ എന്തെങ്കിലും വിവരവുമായി ആ ലക്കം പുറത്തിറക്കുക അസാദ്ധ്യമായിരുന്നു. ആ സാഹചര്യത്തിൽ, ഇന്ദിരയുടെ നാലു ചിത്രങ്ങൾ ഉൾപ്പെടുത്തി ഒരു പുതിയ കവർ അച്ചടിച്ച് ഒരു ബ്ലോക്ക് ജാക്കറ്റാക്കാൻ മാത്രമേ കഴിയുമായിരുന്നുള്ളൂ. അതുതന്നെ വളരെ കുറച്ചു കോപ്പികളിൽ മാത്രം.

ഈ ലക്കം ഇന്ദിരാഗാന്ധിയുടെ സ്മരണയ്ക്കു് സമർപ്പിക്കുന്നതുകൊണ്ട് സ്ഥിരം പംക്തികളെല്ലാം അടുത്ത ലക്കത്തിലേക്ക് മാറ്റിവച്ചിരിക്കയാണ്.

—എഡിറ്റർ.